

എറണാകുളം ജില്ല
സമ്പൂർണ്ണ സാക്ഷരതാ യജ്ഞം

# ജനങ്ങൾ സാക്ഷരരാകുന്നതെന്തിന്

സി. ജി. ശാന്തകുമാർ

# ജനങ്ങൾ സാക്ഷരരാകുന്നതെന്തിന്?

"വികസനമെന്നാൽ റോഡുകളും ഫാക്ടറികളും അണക്കെട്ടുകളും മാത്രമല്ല, അടിസ്ഥാനപരമായി അതു മനുഷ്യന്റെ വികസനമാണ്".

ഏഴാം പഞ്ചവത്സരപദ്ധതി രേഖയുടെ ആമുഖത്തിൽ ഇന്ത്യയുടെ പ്രധാനമന്ത്രി ഇങ്ങനെ പ്രസ്താവിക്കുന്നു. മനുഷ്യ വിഭവത്തിന്റെ വികസനത്തിന് ഒഴിവാക്കാനാവാത്ത ഒരു ഘടകമാണ് സാക്ഷരത. അക്ഷരജ്ഞാനമെന്ന ഉപകരണമില്ലാതെ പഠനം നടക്കില്ല. അറിവുണ്ടാക്കാൻ സഹായിക്കുക എന്നതിനുപുറമെ, വ്യക്തിപരമായ തിരിച്ചറിയലിനും ദേശീയ വികസനത്തിനും ജനാധിപത്യ മൂല്യങ്ങളുടെ നിലനില്പിനും അതൊരവശ്യമായ മുന്നുപാധിയാകുന്നു

സാക്ഷരതാപരിപാടിയുടെ ലക്ഷ്യങ്ങളായി ദേശീയ സാക്ഷരതാമിഷൻ ചൂണ്ടിക്കാണിക്കുന്ന വസ്തുതകൾ നാലാണ്.

1. എഴുതാനും വായിക്കാനും കണക്കുകൂട്ടാനുമുള്ള കഴിവ്.

2. അക്ഷരഹീനരെ സ്വന്തം പിന്നോക്കാവസ്ഥയുടെ കാരണം കണ്ടുപിടിക്കാനും സംഘടിത പ്രവർത്തനങ്ങളിൽക്കൂടി ഈ സ്ഥിതിവിശേഷത്തിനു പരിഹാരം കാണാനും, വികസന പ്രവർത്തനങ്ങളിൽ സജീവപങ്കാളിത്തം വഹിക്കാനും പ്രാപ്തരാക്കുക.

3. സാമ്പത്തികസ്ഥിതിയും സാമൂഹ്യസ്ഥിതിയും മെച്ചപ്പെടുത്താൻ വേണ്ട നൈപുണ്യങ്ങളാർജിക്കുക.

4. ദേശീയോത്ഗ്രഥനം, പരിസ്ഥിതി സംരക്ഷണം, സ്ത്രീസമത്വം ചെറിയകുടുംബമെന്ന ആശയം തുടങ്ങിയ മൂല്യങ്ങൾ ഉൾക്കൊള്ളാൻ ആളുകളെ സന്നദ്ധരാക്കുക.

സാക്ഷരത്വം നേടി ചുററുപാടുകളെ തിരിച്ചറിയാനും വ്യാഖ്യാനിക്കാനും വേണ്ട വകതിരിവാർജിച്ചവർക്കുമാത്രമേ തങ്ങളുടെ ഭാഗധേയവും തങ്ങളുൾക്കൊള്ളുന്ന സമൂഹത്തിന്റെ ഭാഗധേയവും നിർണ്ണയിക്കാനുള്ള സമരത്തിൽ പങ്കാളികളാകാൻ കഴിയൂ.

കോടിക്കണക്കിനുവരുന്ന നിരക്ഷരരും അജ്ഞരുമായ ജനങ്ങളെ വെച്ചുകൊണ്ട് ഒരു വികസിത രാഷ്ട്രം കെട്ടിപ്പടുക്കാൻ പ്രയാസമാണെന്ന്, നാലു പതിററാണ്ടുകാലത്തെ അനുഭവം നമ്മെ പഠിപ്പിച്ചിട്ടുണ്ട്. സ്വന്തം ജീവിത പ്രശ്നങ്ങളുടെ ആമത്തോടിനകത്ത് ഒതുങ്ങിക്കഴിയുന്ന നിരക്ഷരരും അജ്ഞരുമായ സാധുജനങ്ങൾക്ക് നാടിന്റെ വികസനത്തിലും സമൂഹത്തെ മാററിത്തീർക്കാനാവശ്യമായ പ്രവർത്തനങ്ങളിലും എന്തുപങ്കാണ് വഹിക്കാൻ കഴിയുക? സ്വന്തം വാക്കുകളില്ലാത്ത, അക്ഷരശൂന്യരായ ജനസമൂഹം ഒരുതരം നിശ്ശബ്ദിതസംസ്കാരത്തിനടിമകളാണെന്ന് പൗലോഫ്രെയർ അഭിപ്രായപ്പെടുന്നു. നിശ്ശബ്ദിതരാക്കപ്പെട്ട ഇക്കൂട്ടർക്ക് തങ്ങളുടെ സമൂഹത്തെ മാററിത്തീർക്കുന്ന പ്രവർത്തനങ്ങളിൽ, സൃഷ്ട്യുന്മുഖമായി പങ്കുചേരാൻ കഴിയുന്നില്ല. മാററിനിർത്തപ്പെടുന്നതുവഴി അവരുടെ വ്യക്തിത്വംപോലും നിഷേധിക്കപ്പെടുന്നു. പ്രകൃത്യാ അപകർഷരായ ഇവർക്ക്, തങ്ങളുടെ പ്രവൃത്തികൾ യാഥാർഥ്യത്തെ മാററിത്തീർക്കാൻ പോന്നതാണെന്ന് മനസ്സിലാക്കാൻ കഴിയുന്നില്ല.

സമൂഹത്തിന്റെ ശരാശരി സാംസ്കാരിക നിലവാരത്തിലെത്താനോ, ജനാധിപത്യമൂല്യങ്ങൾ ശരിയായി ഉൾക്കൊള്ളാനോ നിരക്ഷരരായ ജനസമൂഹത്തിനു കഴിയുന്നില്ല. ആചാരങ്ങളാലും അന്ധവിശ്വാസങ്ങളാലും മേധാവി വിഭാഗത്തിന്റെ ആജ്ഞകളാലും നയിക്കപ്പെടുന്ന അവർ, എന്നും സ്വന്തം അഭിപ്രായങ്ങളില്ലാത്ത ആൾക്കൂട്ടം മാത്രമായിക്കഴിയാൻ വിധിക്കപ്പെട്ടവരാണ്. തങ്ങൾക്കു നഷ്ടപ്പെട്ടതെന്താണെന്നു മനസ്സിലാക്കി, ഈ വിധി തിരുത്തിക്കുറിക്കുവാൻ അവർ പ്രാപ്തരല്ല. പൗലോഫ്രെയർ ചൂണ്ടിക്കാണിക്കുന്നതുപോലെ:......"തങ്ങൾക്കു്, തങ്ങളുടേതായ ശബ്ദം പോലും നിഷേധിക്കപ്പെട്ടിരിക്കുന്നുവെന്ന് അവർ അറിയുന്നില്ല. സ്വന്തം സമൂഹത്തിന്റെ സാമൂഹികവും ചരിത്രപരവുമായ പരിവർത്തനത്തിൽ പങ്കുവഹിക്കാനുള്ള അവകാശംപോലും നിഷേധിക്കപ്പെട്ടിരിക്കുന്നു എന്നും അവരറിയുന്നില്ല.".

ഇതിനർത്ഥം നിരക്ഷരതയെന്നതു് കേവലം എഴുത്തും വായനയും അറിയായ്മയേക്കാൾ ഗുരുതരമായ ഒരു സ്ഥിതിവിശേഷമാണെന്നല്ലേ? ഇതിനർത്ഥം, നിരക്ഷരരായ ആളുകൾ, സാംസ്കാരികമായും സാമ്പത്തികമായും അവഗണിക്കപ്പെട്ടവരും സമൂഹത്തിന്റെ പുറമ്പോക്കിൽ താമസിക്കാൻ വിധിക്കപ്പെട്ടവരുമാണെന്ന

ല്ലോ? ജനസംഖ്യയിൽ അറുപതുശതമാനത്തിലധികം വരുന്ന നിരക്ഷരരുടെ വൻനിര, രാഷ്ട്രത്തിന്റെ സാമ്പത്തികവും സാമൂഹ്യവുമായ വളർച്ചയെ ഏതുദിശയിലേക്കാണാനയിക്കുക?.

എഴുതാനും വായിക്കാനും കഴിവില്ലായ്മ വ്യക്തിപരമായ ഒരു പോരായ്മയായി മാത്രം കാണുന്നതിലർത്ഥമില്ല. വ്യക്തിപരമായ പോരായ്മയോടൊപ്പം ജനസമൂഹത്തിന്റെ വൻതോതിലുള്ള നിരക്ഷരത, ഒരു വലിയ സാമൂഹ്യനഷ്ടം കൂടിയാകുന്നു. അക്ഷരശൂന്യരായ ആളുകാംക്ക്, സ്വന്തം തൊഴിലിൽ മികവുകാണിക്കാൻ പ്രയാസം. സാങ്കേതിക വൈദഗ്ധ്യം വളർത്തി അദ്ധ്വാനത്തിന്റെ ഉയർന്ന ഉല്പാദന ക്ഷമത കൈവരിക്കാൻ അക്ഷരാഭ്യാസം കൂടിയേ തീരൂ. ജനാധിപത്യ സംവിധാനത്തിന്റെ അടിത്തറ മൂല്യബോധമുള്ള ജനങ്ങളാണ്. പ്രാഥമിക വിദ്യാഭ്യാസം പോലും ലഭിക്കാതെ മാമൂലുകളുടേയും അന്ധവിശ്വാസങ്ങളുടേയും അധിവാസകേന്ദ്രങ്ങളായികഴിയുന്നവരിൽ നിന്നു് ഏതു മാതിരി മൂല്യബോധമാണ് പ്രതീക്ഷിക്കാൻ കഴിയുക? ഉത്തരേന്ത്യയിൽ പല സ്ഥലങ്ങളിലും ഒരുചെറിയ പ്രകോപനമുണ്ടായാൽ, വർഗീയ കലാപങ്ങാം പൊട്ടിപ്പുറപ്പെട്ട് കാട്ടുതീപോലെ പടരുന്നതു് കാണാം. അങ്ങനെയൊരനുഭവം കേരളത്തിൽ വിരളമാണ്. വിദ്യാഭ്യാസത്തിലും സാക്ഷരതയിലും കേരളവും ഉത്തരേന്ത്യൻ ഗ്രാമങ്ങളും തമ്മിലുള്ള വ്യത്യാസം, വടക്കേ ഇന്ത്യയിൽ ചില പ്രദേശങ്ങളിൽ നടക്കുന്ന പ്രാകൃതകലാപങ്ങളിൽ സ്വാധീനം ചെലുത്തുന്നില്ലെ? സതിയെന്ന ക്രൂരമായ ആചാരം നിലനിർത്തണമെന്നാവശ്യപ്പെട്ടുകൊണ്ടു്, സ്ത്രീകളുടെ വൻകൂട്ടങ്ങാം പ്രകടനം നടത്തുന്ന രാജസ്ഥാനിലെ സ്ത്രീസാക്ഷരത അഞ്ചുശതമാനത്തിലധികമല്ല. ആസൂത്രിതവികസനം അർത്ഥവത്തും ഫലപ്രദവുമാകണമെങ്കിൽ, അതിൽ ബോധപൂർവ്വവും ആത്മാർത്ഥവുമായ സാമൂഹ്യപങ്കാളിത്തമുണ്ടാകണം. അക്ഷരശൂന്യരായവരെ സംബന്ധിച്ചിടത്തോളം വികസനനേട്ടങ്ങളുടെ ഉപഭോക്താക്കളെന്നതിനപ്പുറം വലിയ പങ്കാളിത്തം പ്രതീക്ഷിക്കാൻ വകയില്ല. സാക്ഷരരും സാമൂഹ്യബോധമുള്ളവരുമായ ജനസമൂഹം വികസനപ്രവർത്തനങ്ങളുടെ മുന്നുപാധിയും ഫലവുമാണ്. വികസനമെന്നതു്, അടിസ്ഥാനപരമായി മനുഷ്യന്റെ വികസനമാണെങ്കിൽ, അതിനു സഹായിക്കുന്ന ഘടകങ്ങളിൽ ആദ്യത്തേതാണ് സാക്ഷരത. ഇക്കാര്യം മനസ്സിലാക്കിക്കൊണ്ടുതന്നെയാവണം സോവിയററ് യൂണിയൻ, വിയററ്നാം, ക്യൂബ തുടങ്ങിയ രാഷ്ട്രങ്ങാം, ദേശീയമായ പ്രതിസന്ധിയുടെ നടുവിൽ നിന്നുകൊണ്ടുപോ

ല്ലം, ഒരു യുദ്ധത്തെ നേരിടുന്നതുപോലെ നിരക്ഷരതയോടേററു മുട്ടിയതു്. വ്യക്തിപരമായ ഒരു സൽക്കർമ്മമോ ഔദാര്യമോ ആയി നിരക്ഷരതാ നിർമാർജനത്തെക്കാണരുതു്. എത്രയുംവേഗം പരിഹാരം കാണേണ്ട ഒരു വലിയ സാമൂഹ്യപ്രശ്നമാണതു്. ജനസമൂഹത്തിൻെറ നിരക്ഷരത ഇന്ത്യയുടെ നാണക്കേടും ശാപവുമാണെന്നു് ദശാബ്ദങ്ങൾക്കു മുമ്പുതന്നെ മഹാത്മാഗാന്ധി മുന്നറിയിപ്പുനൽകിയിരുന്നു.

## സാക്ഷരതയും സാമൂഹ്യ പുരോഗതിയും

പൗലോ ഫ്രെയർ ചൂണ്ടിക്കാണിക്കുന്നതുപോലെ. ''എഴുതാനും വായിക്കാനുമുള്ള യാന്ത്രിക വിദ്യകളഭ്യസിക്കുന്നതിനേക്കാറം, മനശ്ശാസ്ത്രപരമായ കാര്യങ്ങൾകൂടി സാക്ഷരതാപരിപാടിയിൽ അടങ്ങിയിരിക്കുന്നുണ്ടു്. സൃഷ്ടിയുടേയും പുനഃസൃഷ്ടിയുടേയും മനോഭാവത്തോടെ സാഹചര്യങ്ങളിലേക്കു കടന്നുചെല്ലാൻ സ്വയം രൂപാന്തരപ്പെടുത്തുന്നതാണ് സാക്ഷരത''.

എതെല്ലാം വിധത്തിലാണ് സാക്ഷരത സാമൂഹ്യപുരോഗതിയെ സഹായിക്കുന്നതെന്നു് ദേശീയസാക്ഷരതാമിഷൻ പ്രസിദ്ധീകരിച്ച രേഖയിൽ വ്യക്തമായ തെളിവുകളോടെ ചൂണ്ടിക്കാണിക്കപ്പെട്ടിട്ടുണ്ടു്.

1. സാക്ഷരരായ രക്ഷിതാക്കളുടെ സമൂഹത്തിൽ കൊഴിഞ്ഞുപോക്ക് പ്രായേണ കറവാണ്. അവരുടെ കട്ടികറം ക്ളാസ്സിൽ കുറേക്കൂടി ഉയർന്ന നിലവാരം പുലർത്തുന്നു. അക്ഷരാഭ്യാസമുള്ള രക്ഷിതാവ് കുട്ടികളെ സ്ക്കൂളിലയക്കാനും അവരുടെ പഠനത്തിൽ നിരന്തര ശ്രദ്ധ ചെലുത്താനും. തൽപ്പരനായിരിക്കും. നിരക്ഷരരായ രക്ഷിതാക്കളാണ് കുട്ടികളുടെ വിദ്യാഭ്യാസത്തിനു് ഏററവും വലിയ തടസ്സം.

2. സാക്ഷരരായ അമ്മമാർക്കിടയിൽ നിരക്ഷരരെ അപേക്ഷിച്ച് ശിശുമരണനിരക്കു് കറവാണെന്നു് ജനസംഖ്യാപഠനങ്ങൾ വ്യക്തമാക്കുന്നു.

3. ശിശുക്കൾക്കു് യഥാകാലം പ്രതിരോധ കുത്തിവെപ്പുകൾ നടത്താനും വേണ്ടത്ര മുൻകരുതലുകളെടുത്തു് ശിശുമരണത്തിനിടയാക്കുന്ന മററുരോഗങ്ങളും തടയാനും സാക്ഷരരായ അമ്മമാർക്കു കഴിയുന്നു. വയറിളക്കം ബാധിച്ച് കുട്ടിയുടെ ശരീരത്തിൽനിന്നും വാർന്നു

പോകുന്ന ജലനഷ്ടം നികത്താൻ പാനീയ ചികിത്സ നടത്താനുള്ള വിവരംപോലും നിരക്ഷരരായ അമ്മമാർക്കില്ല.

4. ചെറിയ കുടുംബമെന്ന ആശയം കൂടുതൽ പ്രായോഗികമാക്കപ്പെട്ടിരിക്കുന്നതു് സാക്ഷരതയാർജിച്ചവരിലാണ്. ജനങ്ങളുടെ വിദ്യാഭ്യാസനിലവാരവും കുടുംബക്ഷേമപരിപാടിയും തമ്മിൽ പ്രകടമായ ബന്ധം കാണുന്നു.

5. പ്രശ്നങ്ങൾ പരിഹരിക്കാനും സാമൂഹ്യമായ അവകാശങ്ങൾ നേടാനുമുള്ള കഴിവിൽ അക്ഷരാഭ്യാസം നേടിയവരും അങ്ങനെ അല്ലാത്തവരും വിഭിന്നമായ രണ്ടുതട്ടുകളിൽ നിൽക്കുന്നു ഈ വ്യത്യാസം സ്ത്രീകളിൽ പ്രത്യേകിച്ചും പ്രകടമാണ്. സാമൂഹ്യവും നിയമപരവുമായ അവകാശങ്ങളെക്കുറിച്ചുള്ള ബോധം, കുടുംബഭരണത്തിനാവശ്യമായ വൈഭവം ആർജിക്കാനുള്ള കഴിവ്, സാമൂഹ്യബോധം എന്നിവയുടെ കാര്യത്തിൽ സാക്ഷരരായ സ്ത്രീ വളരെ മുന്നിലാണ്.

## അമ്പതുകോടി നിരക്ഷരർ

ജനങ്ങളുടെ വ്യക്തിത്വ വികാസത്തിലും ദേശീയ പുരോഗതിയിലും സാക്ഷരതയ്ക്കുള്ള പങ്ക് ഏവരും പ്രാധാന്യത്തോടെ ചൂണ്ടിക്കാണിച്ചിട്ടുള്ളതാണ്. എന്നാൽ സാക്ഷരതയുടെയും വയോജന വിദ്യാഭ്യാസത്തിന്റേയും കാര്യത്തിൽ വലിയവിജയമൊന്നും കൈവരിക്കാൻ നാലുദശാബ്ദക്കാലത്തെ വികസന പ്രവർത്തനങ്ങൾക്കുശേഷവും ഇന്ത്യക്ക് കഴിഞ്ഞിട്ടില്ല. കഴിഞ്ഞ നാൽപ്പതു വർഷത്തിനിടയ്ക്ക് വിദ്യാഭ്യാസം വളരെയേറെ വ്യാപിച്ചു. എന്നിട്ടും നിരക്ഷരത നിയന്ത്രിക്കാനാവാത്തവിധം പെരുകി. 90 കോടിയാണ് ലോകത്താകെയുള്ള നിരക്ഷരരുടെ സംഖ്യ. അതിൽ പകുതിയിലേറെ ഇന്ത്യക്കാരാണെന്ന വസ്തുത നമുക്കാർക്കും അഭിമാനം നൽകുന്നതല്ല. സ്വാതന്ത്ര്യം പ്രാപിക്കുന്നകാലത്തു് ഇന്ത്യയിലുണ്ടായിരുന്ന മൊത്തം ജനസംഖ്യയേക്കാൾ അധികമാണ് ഇന്നത്തെ നിരക്ഷരരുടെ എണ്ണം. 1951 ൽ ഇന്ത്യയിലെ സാക്ഷരത 16.67 ശതമാനമായിരുന്നു. 1981 ൽ അതു് 36.23 ശതമാനമായി. ഈ ദേശീയ ശരാശരി നിരക്ഷരതയുടെ ഒരു യഥാർഥ ചിത്രം നൽകാൻ പര്യാപ്തമല്ലെന്നതാണ് മറെറാരു വസ്തുത. ഇതിനുള്ളിൽ ഗ്രാമനഗര വ്യത്യാസവും സ്ത്രീ പുരുഷ വ്യത്യാസവും ഒളിഞ്ഞിരിക്കുന്നുണ്ട്. പുരുഷന്മാരിൽ 46.89 ശതമാനത്തിന് സാക്ഷരതയുള്ളപ്പോൾ,

അക്ഷരാഭ്യാസം സിദ്ധിച്ച സ്ത്രീകൾ 24.82 ശതമാനം മാത്രം. സ്ത്രീ സാക്ഷരതയിൽത്തന്നെ പ്രകടമായ ഗ്രാമ നഗര വ്യത്യാസം കാണാം. നഗരങ്ങളിൽ സ്ത്രീസാക്ഷരത 41 ശതമാനമുള്ളപ്പോൾ, ഗ്രാമങ്ങളിൽ അതു് 18 ശതമാനം മാത്രം. മൊത്തത്തിൽ നാഗരികരിൽ 57.4 ശതമാനമാളുകൾ സാക്ഷരരായിരിക്കുമ്പോൾ, ഗ്രാമീണ സാക്ഷരത 29.65 ശതമാനം മാത്രമാകുന്നു. ഇന്ത്യയിലെ ജനങ്ങളിൽ 76.69 ശതമാനം ഗ്രാമങ്ങളിൽ ജീവിക്കുന്നവരാകുന്നു. 21 ശതമാനം മാത്രം സാക്ഷരതയുള്ള ഹിമാചൽ പ്രദേശാണ് ഏറ്റവും പിറകിൽ, കേരളം ഏറ്റവും മുന്നിലും. സ്ത്രീ സാക്ഷരത ഏറ്റവും കുറവു് രാജസ്ഥാനിലാണ്—5.5 ശതമാനം. ബീഹാറാണ് ഹരിജനങ്ങളുടെ സാക്ഷരത ഏറ്റവും കുറവുള്ള സംസ്ഥാനം—10 ശതമാനം. 1981 ലെ ജനസംഖ്യക്കണക്കനുസരിച്ച് ഇന്ത്യയിലെ 68 കോടി ജനങ്ങളിൽ 43.5 കോടിക്കു് അക്ഷര ജ്ഞാനമുണ്ടായിരുന്നില്ല. 1991 ലെ കാനേഷുമാരിക്കണക്കുവരുമ്പോൾ, ഇന്നത്തെ നിലയിൽ ഇന്ത്യയിലെ മൊത്തം ജനസംഖ്യ 85 കോടിയും നിരക്ഷരജനസംഖ്യ 48 കോടിയും ആകാനാണ് സാധ്യത. ഇതിനർത്ഥം 50 കോടി നിരക്ഷരരേയും കൊണ്ടായിരിക്കും ഭാരതം ഇരുപത്തൊന്നാം നൂററാണ്ടിനെ സ്വാഗതം ചെയ്യാനെത്തുകയെന്നാണ്. അന്നു് 15-35 പ്രായപരിധിയുള്ള നിരക്ഷരരിൽ 54 ശതമാനം ഇന്ത്യക്കാരായിരിക്കുമെന്നു് കണക്കാക്കപ്പെടുന്നു. ഇതിനർത്ഥം ഇരുപത്തൊന്നാം നൂററാണ്ടിൻെറ ആരംഭത്തിൽ ലോകത്തിൽ ഏററവും കൂടുതൽ നിരക്ഷരതയുള്ള രാജ്യം ഇന്ത്യയായിരിക്കുമെന്നാണ്. ഒരു പക്ഷെ. നിരക്ഷരരുള്ള ഏക രാഷ്ട്രം നമ്മുടേതായിരിക്കാനും മതി. നമ്മുടെ വികസന സങ്കല്പത്തെത്തന്നെ കൊഞ്ഞനം കാണിക്കുന്ന ഒരു സ്ഥിതി വിശേഷമാണിതു്.

## എന്തുകൊണ്ടിങ്ങനെ സംഭവിച്ചു?

വികസനത്തിനും നിലനിൽപ്പിനും സാക്ഷരത ഒരു മുൻകൂർ ആവശ്യമാണെന്നൊക്കെ പറഞ്ഞുകേൾക്കാറുണ്ടെങ്കിലും സാമാന്യം നീണ്ടകാലത്തെ വികസന പ്രവർത്തനങ്ങൾക്ക് നിരക്ഷരത കുറയ്ക്കുന്നതിൽ കാര്യമായൊന്നും ചെയ്യാൻ കഴിയാതിരുന്നതെന്തേ? ഫാക്ടറികളും അണക്കെട്ടുകളും റോഡുകളും പണിതു കൂട്ടുന്നതിനപ്പുറം മനുഷ്യൻെറ ഭൗതീകവും സാംസ്കാരികവുമായ ആവശ്യങ്ങളുടെ സാക്ഷാത്ക്കരണമാണ് വികസനത്തിൻെറ പരമലക്ഷ്യമെങ്കിൽ, അതിൻെറ ആദ്യത്തെപ്പടിയായ സാക്ഷരതയെങ്കിലും ഭൂരിപ

ക്ഷം ആളുകാംക്കം നൽകാൻ കഴിയേണ്ടതായിരുന്നു. ഇതുണ്ടാകാ കാതെപോയതിന് പലകാരണങ്ങളും ചൂണ്ടിക്കാണിക്കപ്പെടുന്നുണ്ട്.

വയോജന വിദ്യാഭ്യാസ പ്രവർത്തനങ്ങളും സാക്ഷരതാപദ്ധതികളും ആവിഷ്കരിക്കപ്പെടാത്തതുകൊണ്ടല്ല, ഇന്ത്യയിൽ നിരക്ഷരർ കണ്ടമാനം വർദ്ധിച്ചത്. ചെറുതും വലുതുമായ അനേകം വയോജനവിദ്യാഭ്യാസപരിപാടകാം സർക്കാരിൻേറതായിട്ടും സന്നദ്ധസംഘടനകളുടെ ഉൻസാഹത്തിലും ആവിഷ്കൃതമായിട്ടുണ്ട്. ഇന്നും നടന്നുവരുന്നുമുണ്ട്. കൂട്ടത്തിൽ ഏററവും ബൃഹത്തായിരുന്ന 1978-ലെ ദേശീയ വയോജനവിദ്യാഭ്യാസപരിപാടി, തൊഴിലാഭിമുഖ്യത്തിനു മുൻഗണന നൽകിക്കൊണ്ട്, അഞ്ചുകോടി നിരക്ഷരരെ, പ്രത്യേകിച്ചും 15–35 പ്രായപരിധിയിലുള്ളവരെ സാക്ഷരരാക്കാനുള്ള സമയബന്ധിത പരിപാടിയായിരുന്നു അത്. മോശമല്ലാത്ത സാമ്പത്തിക സൗകര്യങ്ങളും വമ്പിച്ച തയ്യാറെടുപ്പുകളുമുണ്ടായിട്ടും NAEP എന്ന ആ വൻപരിപാടി വിജയിച്ചില്ല. ഇന്ത്യാ ഗവണ്മെൻറിൻെറ ഇരുപതിന പരിപാടിയിലും നിരക്ഷരതാ നിർമ്മാർജ്ജനത്തിനു വകുപ്പുണ്ടായിരുന്നു. സർക്കാരിൻെറ തന്നെ RFLP തുടങ്ങിയ പരിപാടികാം ജനങ്ങളെ സാക്ഷരരാക്കാൻവേണ്ടി ഇപ്പോഴും നടന്നുകൊണ്ടിരിക്കുന്നവയാണ്. കൂടാതെ നിരക്ഷരതയ്ക്കെതിരെ ചെറുതും വലുതുമായ അനേകം സന്നദ്ധസംഘടനകളും രംഗത്തുണ്ട്. എന്തെല്ലാമുണ്ടായിട്ടും ഓരോ സെൻസസ് കഴിയുമ്പോഴും ജനസംഖ്യയ്ക്കൊപ്പം നിരക്ഷരരുടെ സംഖ്യയും കുതിച്ചുയരുന്നതാണ് നാം കാണുന്നത്. നിരക്ഷരതയെന്ന ശാപം തുടച്ചുനീക്കാൻ വേണ്ടി ആരംഭിക്കുന്ന ചെറുതും വലുതുമായ ഓരോ ശ്രമവും വേണ്ടത്രഫലമില്ലാതെ പോകുന്നതെന്തുകൊണ്ട്? വയോജന വിദ്യാഭ്യാസത്തെക്കുറിച്ച് പഠനം നടത്തിയ സ്ഥാപനങ്ങളും ദേശീയ സാക്ഷരതാ മിഷനും ചൂണ്ടിക്കാണിക്കുന്ന കാരണങ്ങാം താഴെ പറയുന്നവയാണ്.

ഒന്നാമതായി 30 കോടിയിലധികം ജനങ്ങളെ അക്ഷരഹീനരായി നിർത്തിക്കൊണ്ടാണ് 1947 ൽ കൊളോണിയൽ ഭരണം അവസാനിച്ചത്. രണ്ടാമതായി, ഭരണഘടന വാഗ്ദാനം ചെയ്തിരുന്ന സാർവ്വത്രികവും നിർബ്ബന്ധിതവുമായ പ്രാഥമിക വിദ്യാഭ്യാസം എന്ന പരിപാടി കാലമിത്രയായിട്ടും നടക്കാതെ പോയത്. പ്രാഥമിക വിദ്യാഭ്യാസം സാർവ്വത്രികമാകുന്നതോടെ, ഭാവിതലമു

ല്ലെങ്കിലും സാക്ഷരത ഉറപ്പുവരുത്താമെന്നതായിരുന്നു. പ്രതീക്ഷ. ഒരിക്കലും സ്കൂളിൽപ്പോവാനവസരം കിട്ടാത്തവരും, സ്കൂളിൽച്ചെന്ന് ഏറെ കഴിയുന്നതിനുമുമ്പ് വൻതോതിൽ കൊഴിഞ്ഞുപോയവരും നിരക്ഷരപ്പടയുടെ സംഖ്യാബലം വർദ്ധിപ്പിച്ചു.

മൂന്നാമതായി ജനസംഖ്യയുടെ ക്രമാതീതമായ വർദ്ധനവ് മററു പലതിനേയുമെന്നപോലെ സാക്ഷരതാപ്രവർത്തനത്തേയും അഗണ്യമാക്കി. 1971 ൽ 54.82 കോടിയായിരുന്ന ജനസംഖ്യ പത്തുവർഷങ്ങൾക്കു ശേഷം 1981 ൽ 68.52 കോടിയായി ഉയർന്നു. ഓരോ ദശവർഷത്തിലും ജനസംഖ്യാരംഗത്തുണ്ടായ വർദ്ധനവ് സാക്ഷരതാ രംഗത്തുണ്ടായ നേട്ടങ്ങളെ കടലിൽ കായം കലക്കിയമാതിരിയാക്കി.

നാലാമതായി, നിരക്ഷരതാ നിർമ്മാർജ്ജനത്തിനായി ഗവണ്മെൻറിൻെറ നേതൃത്വത്തിൽ നടത്തിവന്നിരുന്ന പ്രവർത്തനങ്ങൾക്ക്, ജനങ്ങളുടെ ആവശ്യങ്ങളും പരിമിതികളും മനസ്സിലാക്കി അതുമായി പൊരുത്തപ്പെട്ടുപോവാൻ കഴിഞ്ഞില്ല. എത്ര നല്ല പരിപാടിയും ജനങ്ങൾക്കംഗീകരിക്കാൻ പററുന്ന വിധത്തിൽ ആവിഷ്ക്കരിച്ചാലേ ഫലവത്താകൂ.

എല്ലാത്തിലുമുപരിയായി ദാരിദ്ര്യവും പ്രാഥമിക വിദ്യാഭ്യാസത്തിൻെറ അപര്യാപ്തതയുമാണ്. ഭീതിദമായ നിരക്ഷരതാപ്പെരുപ്പത്തിനു കാരണമെന്നുകാണാം. ഇന്ത്യയിൽ ജനവാസമുള്ള പ്രദേശങ്ങളിൽ, അഞ്ചിലൊന്നു സ്ഥലത്ത് ഇനിയും പ്രൈമറി സ്കൂളുകൾ പോലും സ്ഥാപിക്കാൻ കഴിഞ്ഞിട്ടില്ല. ഉള്ള വിദ്യാലയങ്ങളിൽ ത്തന്നെ കുട്ടികളെ ആകർഷിക്കാനോ അവരുടെ താല്പര്യം നിലനിർത്താനോ കഴിയുന്ന വിധത്തിൽ യാതൊരു സൗകര്യവുമില്ല. പലതും ഏകാധ്യാപക വിദ്യാലയങ്ങൾ. കൂടാതെ ഏതെങ്കിലും വിധത്തിൽ സാക്ഷരത്വം നേടണമെന്ന് അത്യാവശ്യമാണെന്ന ബോധം, കുട്ടികളിലോ അവരുടെ രക്ഷിതാക്കളിലോ ഉണ്ടാകാനുള്ള യാതൊരു പ്രവർത്തനവും നടന്നിട്ടില്ല. ഇതിൻെറ ഫലമായി വിദ്യാലയത്തിൽ ചേരുന്ന നൂറുകുട്ടികളിൽ അമ്പതിലധികംപേരും നാലാംക്ലാസിലെത്തുന്നതിനുമുമ്പേ കൊഴിഞ്ഞുപോകുന്നു. ജീവിതപ്രയാസങ്ങൾ പഠനം നിർത്തി മറെറന്തെങ്കിലും പണിക്കു പോകാൻ അവരെ പ്രേരിപ്പിക്കുന്നു. നിരക്ഷരത ഒരു വിദ്യാഭ്യാസ പ്രശ്നമെന്നതിനേക്കാൾ, ഇവിടെ ഒരു സാമൂഹ്യ പ്രശ്നമാണ്. മിക്കവാറും ദരിദ്രരായ സാധുജനങ്ങളാണ്

നിരക്ഷരരിൽ തൊണ്ണൂററഞ്ചു ശതമാനവും. നാലായിരം ഉറുപ്പിക യിൽത്താഴെ വാർഷിക വരുമാനമില്ലാത്തവരാണ് നിരക്ഷരരിൽ ബഹുഭൂരിപക്ഷം പേരും. ഇതിനർത്ഥം ജനങ്ങളുടെ വൻതോതിലുള്ള നിരക്ഷരതയ്ക്കു കാരണം ദാരിദ്ര്യവും ജീവിത പ്രയാസങ്ങളുമാണെ ന്നല്ലേ ? ദാരിദ്ര്യം നിരക്ഷരതയേയും നിരക്ഷരത ദാരിദ്ര്യത്തേയും വളർത്തുന്നു എന്നതാണ് സത്യം. സമൂഹത്തിൽ നിലനിൽക്കുന്ന അന്ധവിശ്വാസങ്ങളും അനാചാരങ്ങളും കുട്ടികളെ വിദ്യാഭ്യാസ ത്തിൽ നിന്നകററുന്നതിൽ, പ്രത്യേകിച്ചും പെൺകുട്ടികളെ–വലിയ പങ്കുവഹിക്കുന്നു.

ഈ നൂററാണ്ടിലെ ആരംഭംമുതല്ക്കേ സാക്ഷരതയിലും വിദ്യാ ഭ്യാസത്തിലും കേരളം ഇന്ത്യയിലെ മററു സംസ്ഥാനങ്ങൾക്കു മുന്നി ലാണ്. 1901 ൽ സാക്ഷരതയുടെ ഇന്ത്യൻ ശരാശരി 5.35 ശതമാന മായിരുന്നപ്പോൾ കേരളത്തിൽ അതിൻെറ ഇരട്ടിയിലധികം– 13.14 ശതമാനം– സാക്ഷരത ഉണ്ടായിരുന്നു. 1981 ലെ ജനസംഖ്യ കണക്കു പ്രകാരം ഇന്ത്യയിലെ ശരാശരി സാക്ഷരത 36.23 ശതമാ നവും കേരളത്തിലേത് 70.42 ശതമാനവുമാണ്. ' പണ്ടുമുതൽക്കുള്ള വിദ്യാഭ്യാസവ്യാപനം, വിവിധ വിദ്യാഭ്യാസ ഏജൻസികളുടെ പ്ര വർത്തനം, കേരളത്തിൻെറ പ്രത്യേകമായ സാമൂഹ്യ സാഹചര്യം എ ന്നിങ്ങനെ പല ഘട്ടങ്ങളുടേയും സംയുക്തപ്രവർത്തനമാണ് ഇവി ടത്തെ ഉയർന്ന സാക്ഷരത. മററു സംസ്ഥാനങ്ങളെ അപേക്ഷിച്ചു കേരളത്തിനു ഉയർന്ന സാക്ഷരതയും ഉയർന്ന ബോധനിലവാരവും ഉണ്ടെങ്കിലും 29.58 ശതമാനം ആളുകൾ ഇവിടേയും അക്ഷരശൂന്യ രാണ്. ഏററവും കൂടുതൽ നിരക്ഷരരുള്ളതു് പാലക്കാട്ടു ജില്ലയിൽ. രണ്ടാംസ്ഥാനം വയനാടിനും മൂന്നാംസ്ഥാനം മലപ്പുറം ജില്ലയ്ക്കുമാണ്. പിന്നോക്ക വിഭാഗങ്ങൾ, താഴ്ന്ന വരുമാനമുള്ളവർ, ആദിവാസി കൾ, സ്ത്രീകൾ എന്നിവരിലാണ് നിരക്ഷരത കൂടുതൽ.

ഇന്ത്യയിലെ മററു പ്രദേശങ്ങളെ അപേക്ഷിച്ച് സാക്ഷരതയിൽ നമുക്ക് അഭിമാനിക്കാൻ വകയുണ്ടെങ്കിലും നാലു കേരളീയരിൽ ഒരാൾ ഇന്നും നിരക്ഷരനാണെന്ന കാര്യം വിസ്മരിക്കാതിരിക്കുക. കേരളത്തിലെ നിരക്ഷരതയ്ക്കു് മററു സംസ്ഥാനങ്ങളെ അപേക്ഷിച്ച് ഒരു പ്രത്യേകതയുണ്ട്: മററു സംസ്ഥാനങ്ങളിൽ വലിയൊരു സംഘം നിരക്ഷരർക്കിടയിൽ ഏതാനും സാക്ഷരർ ജീവിക്കുമ്പോൾ, കേരളത്തിൽ മറിച്ചാണ് സ്ഥിതി. അതുകൊണ്ടുതന്നെ തങ്ങളുടെ കഴിവുകേട് മററുള്ളവരുടെ മുന്നിൽ തുറന്നു സമ്മതിക്കുവാൻ കേരള

ത്തിലെ നിരക്ഷരർ മടിക്കും. ഇവിടത്തെ പ്രത്യേക സാമൂഹ്യസാഹചര്യത്തിൽ, കേരളത്തിലെ നിരക്ഷരരുടെ ബോധനിലവാരം മററു സംസ്ഥാനങ്ങളിലെ അക്ഷരശൂന്യതയേക്കാൾ ഏറെ ഉയർന്നതാണ്. ഇക്കാരണങ്ങളാൽ, ഇന്ത്യയിലെ മററു സംസ്ഥാനങ്ങളിലേതിൽനിന്നും വിഭിന്നമായ, ഒരു പ്രത്യേക പരിപാടിയും സമീപനവും ആവിഷ്ക്കരിച്ചുകൊണ്ടു മാത്രമേ, കേരളത്തിൽ, നിരക്ഷരതാനിർമ്മാജ്ജനം സാദ്ധ്യമാവൂ.

### എന്തു ചെയ്യണം

ഏറെക്കാലമായി നിരക്ഷരതാ നിർമ്മാർജ്ജനം നമ്മുടെ അജണ്ടയിൽ വന്നിട്ട്. ദേശീയ വയോജന പരിപാടിയടക്കം ചെറുതും വലുതുമായ അനേകം പദ്ധതികൾ സർക്കാരിൻെറ നേതൃത്വത്തിൽ തന്നെ ഇതിനുവേണ്ടി ആവിഷ്ക്കരിക്കപ്പെട്ടു കഴിഞ്ഞു. ധാരാളം പണം ഇതിൻെറ പേരിൽ ചെലവഴിക്കുകയും ചെയ്തു. എന്നിട്ടും സ്ഥിതിഗതികളിൽ മാററം വരുന്നില്ലെന്നു മാത്രമല്ല. നിരക്ഷരതയെന്ന ശാപം കൂടുതലാഴത്തിൽ നമ്മെ വേട്ടയാടിക്കൊണ്ടിരിക്കുകയും ചെയ്യുന്നു. ഈ ഗതികേടിൽനിന്നും രക്ഷപെടേണ്ടെ? വേണമെങ്കിൽ എന്താണിതിനൊരു വഴി? ഇതുവരെ നടന്ന വയോജന വിദ്യാഭ്യാസ പ്രവർത്തനങ്ങളുടേയും നിരക്ഷരതാ നിർമ്മാർജ്ജന പരിപാടികളുടേയും പോരായ്മകൾ എന്തായിരുന്നു? ആ പോരായ്മകൾ എങ്ങനെ പരിഹരിക്കും?

ഇന്ത്യയെപ്പോലെത്തന്നെ കൊളോണിയൻ നുകത്തിൽനിന്നും കുതറിച്ചാടിയിട്ടും ദാരിദ്ര്യവും നിരക്ഷരതയും നിലനിന്നിരുന്ന രാഷ്ട്രങ്ങൾ വേറെയുമുണ്ട്. ഈ രാഷ്ട്രങ്ങൾ പലതിലും ഇന്നു നിരക്ഷരതയില്ല. യുദ്ധകാല പ്രാധാന്യത്തോടെ ആ രാഷ്ട്രങ്ങൾ നിരക്ഷരത നീക്കംചെയ്തു. ദേശീയമായ വൻവിപത്തുകളെ നേരിട്ടുകൊണ്ടിരിക്കുമ്പോഴും, എല്ലാ സാദ്ധ്യതകളും ഉപയോഗപ്പെടുത്തി അവർ നിരക്ഷരതയ്ക്കെതിരായി യുദ്ധം ചെയ്തു. അത്തരം രാഷ്ട്രങ്ങളെ സംബന്ധിച്ചിടത്തോളം നാടിൻെറ വികസനത്തിനും സമൂഹത്തിൻെറ പൊതുസാംസ്ക്കാരിക നിലവാരം സംരക്ഷിക്കുന്നതിന്നും ഒഴിച്ചുകൂടാൻ വയ്യാത്ത ഒരു ഘടകമായിരുന്നു ജനങ്ങളുടെ സാക്ഷരത. വീടുണ്ടാക്കാൻ കല്ലും കമ്പിയും സിമൻറും സാങ്കേതിക വൈദഗ്ദ്ധ്യമുള്ള പണിക്കാരും ആവശ്യമുള്ളതുപോലെ, സമൂഹത്തിൻെറ വികസന

ത്തിനും പുരോഗതിക്കും, സാക്ഷരതയുള്ള ജനസമൂഹം ഉണ്ടായേ തീരൂ എന്ന വ്യക്തമായ കാഴ്ചപ്പാടുള്ളതുകൊണ്ടാണ് അവർക്കിത്രയും സാധിച്ചതു്. വികസനത്തിന്റെ മുന്നുപാധിയാണ് സാക്ഷരത. വളരെ വ്യക്തമായ ഈ ലക്ഷ്യബോധവും അതു നിറവേററാനുള്ള ദേശീയമായ പ്രതിബദ്ധതയുമാണ് നിരക്ഷരതാനിർമ്മാർജ്ജനത്തിന് ആദ്യംവേണ്ട മൂലധനം. വയോജന വിദ്യാഭ്യാസ പരിപാടിക്ക്, നാളിതുവരെ നാം പ്രതീക്ഷിച്ചിരുന്നതിൽ കുറഞ്ഞ വിജയമേ കൈവരിക്കാൻ കഴിഞ്ഞിട്ടുള്ളുവെങ്കിൽ, അതിന്റെ കാരണം തിരയേണ്ടതു്, ഇപ്രകാരം വ്യക്തമായ ഒരു ലക്ഷ്യബോധമോ എന്തുചെയ്തും അതു നേടിയെടുക്കണമെന്ന വാശിയോ ഉണ്ടായിട്ടുണ്ടോ എന്ന വസ്തുതയിലാണ്.

സർക്കാരിന്റേയും സന്നദ്ധ സംഘടനകളുടേയും നേതൃത്വത്തിൽ നടന്ന നിരക്ഷരതാനിർമ്മാർജ്ജന പരിപാടികളിൽ ഏറെയും ഭാഗികവിജയം മാത്രം കൈവരിച്ചതിന്റെ കാരണം ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മാനേജ്മെന്റ്, അഹമ്മദബാദ്, ടാററാ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സോഷ്യൽ സയൻസസ്, ബോംബെ, തുടങ്ങിയ പല സ്ഥാപനങ്ങളും പഠന വിധേയമാക്കിയിട്ടുണ്ട്. അവ, ചൂണ്ടിക്കാണിച്ച പോരായ്മകൾ താഴെ കൊടുക്കുന്നു :

1. അക്ഷര ശൂന്യരായ ആളുകൾക്ക് പഠിക്കണമെന്നോ അവരുമായി ബന്ധപ്പെട്ട സാക്ഷര സമൂഹത്തിന് ഇത്തരക്കാരെ വാക്കുകൾ നൽകി ഉയർത്തിക്കൊണ്ടു വരണമെന്നോ ഉള്ള ആത്മാർത്ഥമായ താല്പര്യം ഇല്ലാതെ പോയതു്. പലവിധ ജീവിത പ്രയാസങ്ങൾക്കിടയിൽ സാക്ഷരരാകുന്നതിന്റെ പ്രാധാന്യവും പ്രയോജനവും ദരിദ്രരും വിദ്യാവിഹീനരുമായ ആളുകളെ വ്യാപകമായ തോതിൽ ബോദ്ധ്യപ്പെടുത്താൻ നമുക്കു കഴിഞ്ഞില്ല.

2. നിരക്ഷരരെ പഠിപ്പിക്കാൻ നിയോഗിക്കപ്പെട്ട ഇൻസ്ട്രക്ടർമാർക്ക് ലഭിച്ച പരിശീലനം ഗുണം കുറഞ്ഞതും അപൂർണ്ണവുമായിരുന്നു.

3. പഠിതാക്കളെ ഒരുനിലയ്ക്കും ആകർഷിക്കാനോ പിടിച്ചു നിർത്താനോ കഴിയാത്തവണ്ണം അനാകർഷകങ്ങളും അസൗകര്യങ്ങൾ നിറഞ്ഞതുമായിരുന്നു, സാക്ഷരതാകേന്ദ്രങ്ങൾ.

4. ബഹുജന മാദ്ധ്യമങ്ങരം നിരക്ഷരതാ നിർമ്മാർജ്ജന ശ്രമങ്ങരംക്ക് ആവശ്യമായ പിന്തുണയോ പ്രസിദ്ധീകരണമോ നൽകിയില്ല.

5. സാക്ഷരതാ പ്രവർത്തനത്തിലേർപ്പെട്ട സന്നദ്ധ സംഘട നകരംക്ക് ഭരണാധികാരികളിൽനിന്ന് കാര്യമായ പിന്തുണ യൊന്നും ലഭിച്ചില്ല.

6. സാക്ഷരതാകേന്ദ്രങ്ങളിലേക്ക് നിരക്ഷരരെ ആകർ ഷിക്കാനും പ്രയോജനകരവും താല്പര്യ പൂർവ്വകവുമായ പഠ നാനുഭവങ്ങരം നൽകി അവരെ പഠനകാലം മുഴുവൻ പിടിച്ചുനിർ ത്താൻ സാക്ഷരതാകേന്ദ്രങ്ങരംക്ക കഴിഞ്ഞില്ല.

7. പുതുതായി സാക്ഷരരാകുന്നവരുടെ അറിവും കഴിവും നിലനിർത്താനുള്ള പ്രത്യേക പരിപാടികരം ഉണ്ടായിരുന്നില്ല.

ഇത്രയും വൈകല്യങ്ങരം പരിഹരിച്ചുകൊണ്ട് പതിനഞ്ചു വയസ്സിനും മുപ്പത്തഞ്ചു വയസ്സിനും ഇടയിൽ പ്രായപരിധിയുള്ള നിരക്ഷരരെ മുഴുവൻ 1995-നുള്ളിൽ സാക്ഷരരാക്കാനുള്ള പദ്ധ തിയുമാണ് 1987 മേയിൽ ദേശീയ സാക്ഷരതാ മിഷൻ രൂപീ കരിക്കപ്പെട്ടിരിക്കുന്നത്. 15-35 പ്രായപരിധിയിലുള്ള 11 കോടി നിരക്ഷരർ ഈ നൂററാണ്ടിന്റെ അവസാനത്തോടെ ഇന്ത്യയിൽ ഉണ്ടായിരിക്കുമെന്നാണ് കണക്ക്. ഇവരിൽ 3 കോടി ആളുകളെ 1990 നിടയ്ക്കും 5 കോടിപേരെ 1995 നകത്തും സാക്ഷരരാക്കണ മെന്നാണ് ദേശീയ സാക്ഷരതാമിഷന്റെ ലക്ഷ്യം. ഇതിനു വേണ്ടി വിപുലമായ പദ്ധതികരം തയ്യാറാക്കുകയും സംസ്ഥാന സർക്കാരുകരം വഴിയും സന്നദ്ധ സംഘടനകരം വഴിയും സാക്ഷ രതാകേന്ദ്രങ്ങരം ആരംഭിക്കുകയും ചെയ്യുക എന്നതാണ് മിഷന്റെ പ്രവർത്തനരീതി. നവസാക്ഷരരുടെ കഴിവുകരം നിലനിർത്തു ന്നതിനും വളർത്തുന്നതിനുംവേണ്ട ജനശിക്ഷണ നിലയങ്ങളുടെ രൂപീകരണം സാക്ഷരതാമിഷന്റെ തനതു സംഭാവനയാകുന്നു.

## നിരക്ഷരതയ്ക്കെതിരായ യുദ്ധത്തിൽ ആരെല്ലാം പങ്കെടുക്കണം?:

നിരക്ഷരതാനിർമ്മാർജ്ജനത്തിന് ഗ്രാമീണ പ്രവൃത്യ ന്മുഖ സാക്ഷരതാപരിപാടി തുടങ്ങിയ ചില പദ്ധതികരം

സർക്കാരിനുണ്ട്. ചില സന്നദ്ധ സംഘടനകളും ഇവിടെ സാക്ഷരതാ പ്രവർത്തനത്തിൽ ഏർപ്പെട്ടുകൊണ്ടിരിക്കുന്നു. എന്നാൽ, ഈ പരിപാടികൾക്കൊക്കെയുമുള്ള ഒരു പോരായ്മ, വിദ്യാസമ്പന്നസമൂഹത്തിനും നിരക്ഷരസംഘത്തിനും ഒരുപോലെ ഇവയോടുള്ള താല്പര്യരാഹിത്യമാണ്. നിരക്ഷരതാനിർമ്മാർജ്ജന പ്രവർത്തനങ്ങളുടെ ഏശായ്മകളുടേയും പോരായ്മകളും പഠന വിധേയമാക്കിയ സ്ഥാപനങ്ങൾ ഇതിനുള്ള ഏററവും വലിയ കുറവായി കാണുന്നതും ഈ താല്പര്യരാഹിത്യം തന്നെയാണ് ഇതിനു പ്രതിവിധി കണ്ടെത്താതെയുള്ള യാതൊരു സാക്ഷരതാ പരിപാടിയും വിജയിക്കാൻ പ്രയാസം. അതുകൊണ്ട് ഇന്നു നടന്നു വരുന്ന സാധാരണ പരിപാടികളെക്കൊണ്ട് കേരളത്തിൽ സമ്പൂർണ്ണ സാക്ഷരത കൈവരിക്കാൻ പ്രയാസം. വേണ്ടത്ര ആവശ്യബോധമോ താല്പര്യമോ ഉളവാക്കാൻ കഴിയാത്തതിനാൽ ഈവക ശ്രമങ്ങൾ, അവയുടെ പിന്നിൽ എത്രമാത്രം ആത്മാർത്ഥതയും താല്പര്യവും ഉണ്ടായിരുന്നാലും ഭാഗികമായി മാത്രമേ ഫലിക്കുന്നുള്ളു. സന്മനസ്സുള്ള ഏതാനും വ്യക്തികളോ സ്ഥാപനങ്ങളോ ഏതെങ്കിലും ചില പ്രദേശങ്ങളിൽ ഒററയ്ക്കു പരിശ്രമിച്ചതുകൊണ്ടുമാത്രം കേരളത്തിലേയോ ഇന്ത്യയിലേയോ നിരക്ഷരത നീക്കാനാവില്ല. രാഷ്ട്രീയവും സാമൂഹ്യവുമായ ഇച്ഛാശക്തിയിൽ കുറഞ്ഞ ഒന്നിനും നിരക്ഷരതയെന്ന പൊതുശത്രുവിനോടേററുമുട്ടി വിജയംവരിക്കാൻ കഴിയില്ല. ഭരണരംഗത്തും, സാമൂഹ്യപ്രസ്ഥാനങ്ങളിലും, വിദ്യാഭ്യാസ-സാസ്ക്കാരിക മണ്ഡലങ്ങളിലും പ്രവർത്തിക്കുന്നവരുടെ ഒത്തൊരുമിച്ചുള്ള പ്രവർത്തനങ്ങളിൽ നിന്നുണ്ടാവുന്ന ഒരു ബഹുജന പ്രസ്ഥാനത്തിനു മാത്രമേ നാടിനെ നിരക്ഷരതയിൽനിന്നും മോചിപ്പിച്ച് സമ്പൂർണ്ണ സാക്ഷരത എന്ന ലക്ഷ്യം കൈവരിക്കാൻ കഴിയൂ. നിരക്ഷരത നാടിനൊരാപത്താണ്, അതു പരിഹരിച്ചേ മതിയാവു എന്ന ബോധം സാമൂഹ്യ പ്രസ്ഥാനങ്ങൾക്കും വിദ്യാസമ്പന്ന വിഭാഗത്തിലുമുണ്ടായാലേ ഇത്തരമൊരു പ്രസ്ഥാനം കെട്ടിപ്പടുക്കാൻ കഴിയൂ. നമ്മുടേതുപോലുള്ള ഒരു സമൂഹത്തിൽ ജനങ്ങൾ അക്ഷരഹീനരായി ജീവിക്കുന്നതു് നാണക്കേടാണെന്ന തോന്നൽ ബഹുജനപ്രസ്ഥാനങ്ങൾക്കുണ്ടാവണം. കേരളത്തെസംബന്ധിച്ചിടത്തോളം വിദ്യാസമ്പന്ന സമൂഹത്തിൽനിന്നുണ്ടാകുന്ന സാമൂഹ്യ സമ്മർദ്ദമായിരിക്കണം, അവർക്കിടയിൽ ജീവിക്കുന്ന നിരക്ഷരർക്ക് അക്ഷരം പഠിക്കുവാനുള്ള മുഖ്യ പ്രേരകശക്തി.

നിരക്ഷരതയ്ക്കെതിരായ യുദ്ധത്തിൽ സാമൂഹ്യ പങ്കാളിത്തം ഏതു രീതിയിലായിരിക്കണമെന്നതിനെക്കുറിച്ച് 1966 ൽ പ്രസിദ്ധീകരിച്ച കോത്താരി കമ്മീഷൻ പറയുന്നതു ശ്രദ്ധിക്കുക:

"......അസഹ്യമായ ഈ സ്ഥിതിവിശേഷം അവസാനിപ്പിക്കാൻ ഞങ്ങൾ നിർദ്ദേശിക്കാനുള്ളത്, നിരക്ഷരതയ്ക്കെതിരായ ഏകമുഖവും നിരന്തരവുമായ സമരമാണ്. രാജ്യത്തെ രാഷ്ട്രീയ നേതൃത്വവും സാമൂഹ്യ നേതൃത്വവും ആവേശപൂർവ്വം സംഘടിപ്പിക്കുകയും പിന്തുണനൽകുകയും ചെയ്യേണ്ട ഈ സമരം ദേശീയ ജീവിതത്തിൽ അതിനുള്ള പ്രാധാന്യത്താൽ പ്രചോദിതമായിരിക്കണം. കേന്ദ്രഗവണ്മെൻറും സംസ്ഥാനഗവണ്മെൻറും തദ്ദേശസ്വയംഭരണ സ്ഥാപനങ്ങളും തുല്യപ്രാധാന്യത്തോടെ അതിൽ പങ്കാളികളാകണം. മുഴുവൻ സന്നദ്ധസംഘടനകളും സ കാര്യ സ്ഥാപനങ്ങളും അതിനോടൊപ്പമുണ്ടായിരിക്കണം. സർവ്വകലാശാല മുതൽ പ്രൈമറിസ്കൂൾ വരെയുള്ള മുഴുവൻ വിദ്യാഭ്യാസസ്ഥാപനങ്ങളും ഇതിൽ അണിനിരക്കണം. വിദ്യാസമ്പന്നരായ മുഴുവൻ സ്ത്രീപുരുഷന്മാരും ഈ സമരത്തിൻെറ മുൻനിരയിലുണ്ടാകണം. ഇതിൽക്കുറഞ്ഞ ഒരു സംരംഭത്തിന് ഈ മഹാപ്രസ്ഥാനത്തിനാവശ്യമായ ആക്കം നൽകാൻ കഴിയാതെവരും."
(കോത്താരിക്കമ്മീഷൻ റിപ്പോർട്ട് 17:12)

## എറണാകുളം ജില്ല സമ്പൂർണ്ണ സാക്ഷരതാ യജ്ഞം:

മുകളിൽപ്പറഞ്ഞ വസ്തുതകളുടെ അടിസ്ഥാനത്തിൽവേണം, എറണാകുളം ജില്ല സമ്പൂർണ്ണ സാക്ഷരത പദ്ധതിയെ വിലയിരുത്താൻ. ദേശീയ സാക്ഷരതാമിഷൻെറ ധനസഹായത്തോടെ എറണാകുളം ജില്ലയിൽ അഞ്ചുവയസ്സിനും അറുപതു വയസ്സിനും ഇടയിൽ പ്രായപരിധിയുള്ള മുഴുവൻ നിരക്ഷരരേയും ഒരുവർഷത്തിനകം സാക്ഷരരാക്കാനുള്ള ഒരു തീവ്രയത്ന പരിപാടിയാണിത്. ഇവരുടെ സംഖ്യ ഒന്നര ലക്ഷത്തിലധികം വരും.

കുറെക്കാലമായി നമ്മുടെ നാട്ടിൽ നടന്നുവരുന്ന നിരക്ഷരത നിർമ്മാർജ്ജന പരിപാടികളിൽനിന്നും പലതുകൊണ്ടും വ്യത്യസ്ഥമാണ് ഈ പദ്ധതി. നടന്നുവന്നിരുന്ന സാക്ഷരതാപ്രവർത്തനങ്ങളുടേതായി ചൂണ്ടിക്കാണിക്കപ്പെട്ട കുറവുകൾ പരിഹരിച്ചുകൊണ്ട്, ഒരേസമയം സർക്കാരിൻേറയും തദ്ദേശ സ്വയംഭരണ

സ്ഥാപനങ്ങളുടേയും സാമൂഹ്യ സാംസ്ക്കാരിക പ്രസ്ഥാനങ്ങളുടേയും സന്നദ്ധസംഘടനകളുടേയും പങ്കാളിത്തമാർജ്ജിച്ചുകൊണ്ട് നടപ്പിലാക്കിവരുന്ന ഒരു ജനകീയ പരിപാടിയാണ് എറണാകുളം ജില്ല സമ്പൂർണ്ണ സാക്ഷരതായജ്ഞം. സർക്കാരിന്റേയും സാമൂഹ്യ സാംസ്ക്കാരിക സംഘടനകളുടേയും ശ്രദ്ധയും താല്പര്യവും ആവശ്യപ്പെടുന്ന ഗൗരവപൂർണ്ണമായ ഒരു പ്രവർത്തനമായി നിരക്ഷരതാ നിർമ്മാർജ്ജന പരിപാടി അംഗീകരിക്കപ്പെട്ടന്നതു് ഒരുപക്ഷെ, ഇതാദ്യമായിട്ടായിരിക്കാം. അതുപോലെ തന്നെ ഇത്രയും ചുരുങ്ങിയകാലംകൊണ്ട്, ഒരു ജില്ലയിലെ മുഴുവൻ നിരക്ഷരരേയും സാക്ഷരരാക്കാനുള്ള ഒരു സമഗ്രപരിപാടി ആവിഷ്കരിച്ച നടപ്പാക്കനാരംഭിക്കുന്നതും ഇതാദ്യത്തെ തവണയായിരിക്കും.

കാർഡിനൽ ന്യൂമാന്റെ "വെളിച്ചമേ നയിച്ചാലും" എന്ന മുദ്രാവാക്യമാണ് ഈ സാക്ഷരതായജ്ഞത്തിന്റെ പേരായി സ്വീകരിച്ചിട്ടുള്ളതു്. റിപ്പബ്ലിക് ദിനമായ ജനുവരി 26ന് കേരള മുഖ്യമന്ത്രി ശ്രീ. ഇ. കെ. നായനാർ ഉൽഘാടനംചെയ്ത ഈ സമയബന്ധിത പരിപാടി ഗാന്ധിജയന്തി ദിനമായ ഒക്ടോബർ 2 ന് പൂർത്തീകരിക്കണമെന്നാണുദ്ദേശിക്കുന്നതു്. വെളിച്ചമേ നയിച്ചാലും എന്ന മുദ്രാവാക്യത്തിന്റെ മൂർത്തപ്രതീകമായ സാക്ഷരതാജ്യോതി കേന്ദ്രമന്ത്രി ശ്രീ. എസ്. കൃഷ്ണകുമാർ ജനുവരി 23 ന് എറണാകുളം ഡർബാർഹാാൾ ഗ്രൗണ്ടിൽ പ്രകാശിപ്പിച്ചു. സമ്പൂർണ്ണ സാക്ഷരതായജ്ഞം പൂർത്തിയാകുന്നതുവരെ അതവിടെ ജ്വലിച്ചുകൊണ്ടിരിക്കും. മുപ്പതുലക്ഷം ജനങ്ങളുള്ള എറണാകുളം കേരളത്തിൽ ഏറ്റവും കൂടുതൽ ജനസാന്ദ്രതയുള്ള രണ്ടാമത്തെ ജില്ലയാണ്. സാക്ഷരതയുടെ കാര്യത്തിലും ഈ ജില്ല രണ്ടാം സ്ഥാനത്തുനിൽക്കുന്നു. 1981 ലെ ജനസംഖ്യാ കണക്കനുസരിച്ച് ജില്ലയിൽ 76.8 ശതമാനം സാക്ഷരരുണ്ട്. ഇതിനർത്ഥം ഇവിടേയും നൂറിൽ ഇരുപത്തിമൂന്നുപേർ എഴുതാനും അറിയാത്തവരുണ്ടെന്നാണ്. ഇത്രയേറെ സാക്ഷരതയും സാമൂഹ്യബോധവുമുള്ള ഒരു സ്ഥലത്ത്, അവർക്കിടയിൽ കുറേപേർ അക്ഷരശൂന്യരായി ജീവിക്കുകയെന്നതു് നാണക്കേടാണ്. എറണാകുളം ജില്ലയിലെ നിരക്ഷരരിൽ 5–60 പ്രായപരിധിയിൽപ്പെട്ടവരെ ഒരുവർഷത്തിനകം സാക്ഷരരാക്കുക എന്നതാണ് ഈ പദ്ധതിയുടെ ലക്ഷ്യം.

സാക്ഷരതയെന്നാൽ, വെറുതെ എഴുതാനും വായിക്കാനും പഠിപ്പിക്കുക എന്നുമാത്രമല്ല ഉദ്ദേശിക്കുന്നത്. എഴുത്തും വായനക്കുമപ്പുറം ജനങ്ങൾക്കിടയിൽ ജീവിതത്തെക്കുറിച്ച് ആരോഗ്യകരമായ ഒരവബോധം സൃഷ്ടിക്കാൻ കഴിയുന്ന പ്രവൃത്യന്മുഖ സാക്ഷരതയാണ് നമ്മുടെ ലക്ഷ്യം. വികസവുമായും രാഷ്ട്രപുരോഗവുമായും ബന്ധപ്പെട്ട മററുചില ലക്ഷ്യങ്ങൾകൂടി ഇതുവഴി കൈവരിക്കാൻ നമുക്ക കഴിയണം. പുതിയ ആശയങ്ങളും കാഴ്ചപ്പാടുകളും ജനങ്ങളിൽ വളർത്തിയെടുക്കുകവഴി മൊത്തം ഉൽപ്പാദനത്തിൽ വർദ്ധനവുണ്ടാക്കുകയും ജനങ്ങളുടെ ജീവിതനിലവാരം ഉയർത്താൻ സാധിക്കുകയുംചെയ്യുക, സാമൂഹ്യപുരോഗതിയിൽ ജനങ്ങളുടെ അകമഴിഞ്ഞ പങ്കാളിത്തം ഉറപ്പുവരുത്തുക എന്നിവയാണ് ഈ ലക്ഷ്യങ്ങൾ.

## സമ്പൂർണ്ണ സാക്ഷരതാ പദ്ധതിയുടെ പ്രത്യേകതകൾ:

വേണ്ടത്ര സാമൂഹ്യ പിന്തുണയില്ലായ്മയും നിരക്ഷരരായ സാധുജനങ്ങളിൽ ആവശ്യബോധം, വളർത്തി അവരുടെ താല്പര്യമുണർത്താൻ കഴിയാത്തതുമാണ് നിലവിലുള്ള പല വയോജന വിദ്യാഭ്യാസ പരിപാടികളും ഏശാതിരിക്കാൻ പ്രധാന കാരണം. സമൂഹത്തിൽ ശരാശരി മനുഷ്യനായി ജീവിക്കാൻ, ഭക്ഷണം പോലെ, വസ്ത്രംപോലെ ഒരത്യാവശ്യ ഘടകമാണ് അക്ഷരമെന്ന ബോധം നിരക്ഷരർക്കും, അതുനേടാൻ നിരക്ഷരരെ സഹായിക്കേണ്ട കടമ തങ്ങൾക്കുണ്ടെന്ന ബോധം ഭൂരിപക്ഷ വിഭാഗമായ സാക്ഷരർക്കും ഉണ്ടാകാതെ, ഒരു സാക്ഷരതാ പരിപാടിയും വിജയിക്കില്ല. സാക്ഷരതയ്ക്ക് വിദ്യസമ്പന്നസമൂഹം നൽകുന്ന മാന്യതയും, അക്ഷരമാർജ്ജിക്കാൻവേണ്ടി, വിദ്യാസമ്പന്ന വിഭാഗം നിരക്ഷരർക്കുമേൽ പ്രയോഗിക്കുന്ന സാമൂഹ്യ സമ്മർദ്ദവുമാണ്. ഏതൊരു സാക്ഷരതാ പരിപാടിയും വിജയിക്കാനാവശ്യമായ ഒന്നാമത്തെ ഗ്യാരണ്ടി. അപ്രകാരം ഒരു സാമൂഹ്യ സമ്മർദ്ദം, സാക്ഷരർക്കിടയിലെ ബോധവൽക്കരണംവഴി വളർത്തിയെടുക്കേണ്ടിയിരിക്കുന്നു. അതോടൊപ്പം സാക്ഷരത തങ്ങളുടെ ജീവിതത്തേയും സമൂഹത്തിൽ തങ്ങൾക്കുള്ള സ്ഥാനത്തേയും മെച്ചപ്പെടുത്തുമെന്ന ബോധം നിരക്ഷരർക്കുമുണ്ടാവണം. നിരന്തരമായ പ്രചാരണ ബോധവൽക്കരണ ശ്രമങ്ങൾവഴി നിരക്ഷരരുടെ ആവശ്യബോധവും അവരിൽ സാക്ഷരവിഭാഗത്തിന്റെ സാമൂഹ്യസമ്മർദ്ദവും വളർത്തിയെടുക്കാനുള്ള സംഘടിത

ശ്രമമാണ് ഈ പദ്ധതിയുടെ മുഖ്യസവിശേഷത. നിരക്ഷരതാനിർമ്മാർ ജനത്തിന്റെ സാമൂഹ്യപ്രാധാന്യം വ്യക്തമാക്കിക്കൊണ്ട് പഠിച്ചവനേയും പഠിക്കാത്തവനേയും ഒരുപോലെ ഈ പരിപാടിയുമായി ബന്ധപ്പെടുത്തിക്കൊണ്ടുള്ള ഒരു സമീപനരീതിയാണ് എറണാകുളം ജില്ലാ സമ്പൂർണ്ണ സാക്ഷരതാപദ്ധതി അവലംബിച്ചിരിക്കുന്നത്. ജില്ലയിലുള്ള ഏതൊരു സംഘടനയ്ക്കും പ്രസ്ഥാനത്തിനും ഈ പദ്ധതിക്കുവേണ്ടി എന്തെങ്കിലും സംഭാവന ചെയ്യാൻ കഴിയും അതുണ്ടാവുകയും വേണം. കോത്താരികമ്മീഷൻ റിപ്പോർട്ടിൽ ചൂണ്ടിക്കാണിച്ചിരിക്കുന്നതുപോലെ സമൂഹത്തിന്റെ മുഴുവൻ ശ്രദ്ധയും, മുഴുവൻ ഇച്ഛാശക്തിയും കേന്ദ്രീകരിച്ചാൽ മാത്രം നേടാൻ കഴിയുന്ന ഒന്നാണ് സമ്പൂർണ്ണ സാക്ഷരത. എറണാകുളം ജില്ല സമ്പൂർണ്ണ സാക്ഷരതാപദ്ധതിയുടെ മുഖ്യസവിശേഷതകൾ താഴെ കൊടുക്കുന്നു,

1. എവർക്കും മാനസികമായ ആവശ്യബോധം ജനിപ്പിക്കുന്ന വിധം വിപുലമായ ബോധവൽക്കരണ പ്രചാരണപ്രവർത്തനങ്ങൾ.

2. ജില്ലയിലുള്ള മുഴുവൻ നിരക്ഷരരേയും കണ്ടെത്താൻ കഴിയുന്ന വിധത്തിൽ സമഗ്രവും ശാസ്ത്രീയവുമായ സർവ്വെ.

3. ഒരൊററ നിരക്ഷരനും ഒഴിഞ്ഞുമാറാനാകാത്ത വിധത്തിൽ സംഘടനാപരമായ പൂർണ്ണത.

4. പഠിതാവിന് ആവശ്യബോധവും താൽപര്യവും നിലനിർത്താൻ കഴിയുന്നവിധം ജീവിതഗന്ധിയും ചലനാത്മകവുമായ ഉള്ളടക്കവും പഠനരീതിയും.

5. കുടിവെള്ളപ്രശ്നം, പാർപ്പിടപ്രശ്നം, ദക്ഷത കൂടിയ അടുപ്പ്, രോഗപ്രതിരോധം തുടങ്ങിയ വികസന പ്രവർത്തനങ്ങളുമായി സാക്ഷരതാപരിപാടിയെ ബന്ധപ്പെടുത്തൽ.

6. പരിപാടിയുടെ നടത്തിപ്പിൽ ഗവൺമെൻറ്, തദ്ദേശസ്വയംഭരണസ്ഥാപനങ്ങൾ, സന്നദ്ധസംഘടനകൾ, സാമൂഹ്യസാംസ്കാരികസംഘടനകൾ എന്നിങ്ങനെ എല്ലാവിഭാഗത്തിന്റേയും പങ്കളിത്തം.

7. പദ്ധതിയുടെ വിലയിരുത്തലിനും ക്ളാസുകളുടേയും പഠിതാക്കളുടേയും മൂല്യനിർണ്ണയത്തിനും വേണ്ട ശാസ്ത്രീയമായ ഏർപ്പാടുകൾ.

**പ്രവർത്തനപരിപാടി:**

എറണാകുളം ജില്ലയെ വരുന്ന ഒരു വർഷത്തിനകം സമ്പൂർണ്ണ

സാക്ഷരതയിലേക്ക് നയിക്കാൻ മുകളിൽ പറഞ്ഞ പ്രത്യേകതകൾ കൊണ്ട് എട്ടുവിധത്തിലുള്ള പ്രവർത്തനങ്ങളാണ് ആസൂത്രണം ചെയ്തു നടപ്പാക്കിക്കൊണ്ടിരിക്കുന്നത്.

1. പ്രചാരണ ബോധവൽക്കരണപ്രവർത്തനങ്ങൾ.
2. വിഭിന്നതരത്തിലുള്ള സംഘടനാപ്രവർത്തനം.
3. സമഗ്രമായ സർവ്വെയും നിരക്ഷരരെ കണ്ടുപിടിക്കലും.
4. പാഠ്യപുസ്തകങ്ങളും പഠന സഹായികളും തയ്യാറാക്കൽ.
5. ഇൻസ്ട്രക്ടർമാരെ കണ്ടെത്തലും പരിശീലിപ്പിക്കലും.
6. ക്ലാസുകൾ.
7. മൂല്യനിർണയം.
8. ജനശിക്ഷണ നിയമങ്ങൾ.

## പ്രചാരണ ബോധവല്ക്കരണ പ്രവർത്തനങ്ങൾ:

സാക്ഷരതാ പരിപാടിയുടെ വിജയത്തിൽ പ്രചാരണബോധവൽക്കരണ പ്രവർത്തനങ്ങൾക്കുള്ള പ്രാധാന്യം എത്രപറഞ്ഞാലും അധികമാവില്ല. വാസ്തവത്തിൽ ക്ലാസുകളെപ്പോലെതന്നെ പ്രാധാന്യമർഹിക്കുന്നതാണ്, അതിലേക്കു നയിക്കുന്ന പ്രചാരണ ബോധവൽക്കരണ പരിപാടികളും. ഇത്തരം പ്രവർത്തനങ്ങൾക്കുള്ള പ്രാധാന്യം ദേശീയ സാക്ഷരതാ മിഷൻ പ്രത്യേകം ചൂണ്ടിക്കാണിച്ചിട്ടുണ്ട്. സാക്ഷരതാപരിപാടിയുടെ വിജയത്തിനുള്ള മൂന്നുപാധിയെന്ന നിലയിൽ, അന്യത്ര ചൂണ്ടിക്കാണിക്കപ്പെട്ട സാമൂഹ്യസമ്മർദ്ദവും ആവശ്യബോധവും ജനിപ്പിക്കാൻ വ്യാപകമായ ബോധവൽക്കരണവും പ്രചാരണവും കൂടിയേതീരൂ. ജനുവരി മുതൽ ഏപ്രിൽവരെ പ്രചാരണ പ്രവർത്തനങ്ങളും മേയ് മുതൽ ഒക്ടോബർവരെ ക്ലാസുകളും എന്നിങ്ങനെ ഈ പരിപാടിയെ പൊതുവിൽ രണ്ടുഘട്ടങ്ങളാക്കി തിരിക്കാം. കാര്യക്ഷമമായ പ്രചാരണത്തിൽ കൂടി മുഴുവൻ സമൂഹത്തേയും ചലിപ്പിക്കാൻ കഴിയണം. ലഭ്യമായ എല്ലാ മാദ്ധ്യമങ്ങളും രീതികളും പ്രയോജനപ്പെടുത്തിക്കൊണ്ടുള്ള പ്രചാരണപ്രവർത്തനം ഈ പദ്ധതിക്കാലം മുഴുവൻ നിലനിത്തണം,

ജില്ലാടിസ്ഥാനത്തിലുള്ള ഒരു സാക്ഷരതാ ജാഥയിൽകൂടിയായിരുന്നു, നാം ഈ പദ്ധതി ബഹുജനസമക്ഷം അവതരിപ്പിച്ചത്. ജനുവരി 21 മുതൽ 26 വരെ നീണ്ടുനിൽക്കുന്ന അഞ്ചു കാൽനട ജാഥകൾ ജില്ലയുടെ അഞ്ചുകോണുകളിൽ നിന്നാരംഭിച്ചു. ജാഥകളോടൊപ്പം ഓരോ കലാസംഘങ്ങൾ കൂടിയുണ്ടായിരുന്നു. ഈ പരിപാ

ടിക്ക് എല്ലാവിഭാഗം ജനങ്ങളുടേയും ശ്രദ്ധയാകർഷിക്കാൻ കഴിഞ്ഞു. ജനുവരി 26ന് എറണാകുളം ഡർബാർ ഗ്രൗണ്ടിൽ എത്തിച്ചേർന്ന കാൽനട ജാഥകളും, ജാഥകളുടെ സമാപനമെന്നനിലയിൽ കൂടിനടന്ന സാക്ഷരതാപദ്ധതിയുടെ ഔപചാരിക ഉൽഘാടനസമ്മേളനവും ജില്ലയ്ക്കു പുറമേയും ശ്രദ്ധിക്കപ്പെട്ട പരിപാടികളായിരുന്നു. പോസ്റ്ററുകൾ, സിനിമാസ്ലൈഡുകൾ, പത്രവാർത്തകൾ, കലാജാഥകൾ, ചുമരെഴുത്തുകൾ, കാൽനടജാഥകൾ, സിനിമാപ്രദർശനങ്ങൾ എന്നിങ്ങനെ വിവിധ രീതിയിലുള്ള പ്രചാരണ പ്രവർത്തനങ്ങൾ ആവിഷ്ക്കരിച്ചുകൊണ്ടിരിക്കുന്നു. കൂട്ടത്തിൽ പ്രത്യേകം എടുത്തുപറയേണ്ട ഒന്നാണ് സാക്ഷരതാച്ചുമരുകൾ. ജില്ലയിൽ ആദ്യത്തെ സാക്ഷരതാച്ചുമരിന്റെ ഉൽഘാടനം മാർച്ച് 17ന് ജില്ലാ കളക്ടർ ശ്രീ കെ. ആർ. രാജൻ കടുങ്ങല്ലൂരിൽ നിർവ്വഹിച്ചു. അവിടത്തെ സഹകരണ സംഘമാണ് ആകർഷകമായ ഈ ചുമർ നിർമ്മിച്ചത്. ജില്ലയിലെ എല്ലാ പഞ്ചായത്തുവാർഡുകളിലും കോർപ്പറേഷൻ ഡിവിഷനുകളിലും ഇതുപോലുള്ള സാക്ഷരതാച്ചുമരുകൾ ഉണ്ടാകേണ്ടിയിരിക്കുന്നു. ഇതുപോലെ സാക്ഷരതാപദ്ധതിക്കു വേണ്ടിയുള്ള ബോധവൽക്കരണ പ്രവർത്തനങ്ങളിൽ ഏററവും പ്രധാനപ്പെട്ടതാണ് അക്ഷരകലാജാഥ. എറണാകുളം ജില്ലയിലെ മുഴുവൻ പഞ്ചായത്ത്/മുനിസിപ്പാലിററി വാർഡുകളിലും കോർപ്പറേഷൻ ഡിവിഷനുകളിലും നിരക്ഷരർ കൂടുതലുള്ള പ്രദേശങ്ങളെ കേന്ദ്രീകരിച്ച് അക്ഷരകലാജാഥയുടെ പരിപാടികൾ ആവിഷ്ക്കരിക്കാനാണുദ്ദേശിക്കുന്നത്. നാം നടത്താനുദ്ദേശിക്കുന്ന പ്രചാരണപ്രവർത്തനങ്ങളിൽ നിരക്ഷരരുമായി നേരിട്ട് ബന്ധപ്പെടുന്ന ഏററവും ഫലപ്രദമായ ബോധവൽക്കരണ പരിപാടിയാണിത്. ജനങ്ങളുടെ നിരക്ഷരതയെന്ന സാമൂഹ്യനഷ്ടം, നിരക്ഷരർക്കനുഭവപ്പെടുന്ന അവഗണന ചൂഷണം, സാക്ഷരനു കൈവരുന്ന വകതിരിവ് എന്നീ വസ്തുതകൾ കലയുടെ മാദ്ധ്യമത്തിൽക്കൂടി അവതരിപ്പിക്കുകയാണ് അക്ഷരകലാജാഥ ചെയ്യുന്നത്. ആളുകളുമായി നേരിട്ടു ബന്ധപ്പെട്ടു കാര്യ ബോദ്ധ്യപ്പെടുത്തലാണ് ഏററവും ഫലപ്രദമായ പ്രചാരണപരിപാടി. സാക്ഷരതാ സർവ്വേയ്ക്കുവേണ്ടി, ജില്ലയിലെ മുഴുവൻ വീടുകളും കയറിയിറങ്ങിയ പ്രവർത്തകർ ഇക്കാര്യത്തിൽ വലിയ പങ്കാണ് നിർവ്വഹിച്ചത്. പഠിതാക്കളുമായി നേരിട്ടു ബന്ധപ്പെട്ട് സാക്ഷരതായജ്ഞത്തിന്റെ പ്രാധാന്യം ബോധ്യപ്പെടുത്താനുള്ള അവസരങ്ങൾ, അക്ഷരകലാ ജാഥയിൽക്കൂടിയും, കാൽനടജാഥകളിൽ കൂടിയും ക്ലാസ്സുകളുടെ രൂപീകരണത്തിൽക്കൂടിയും തെളിഞ്ഞുവരുന്നത് ഫലപ്രദമായി ഉപയോഗപ്പെടുത്തണം.

സാക്ഷരതാ പദ്ധതിക്കുവേണ്ടിയുള്ള നിരന്തരമായ പ്രചരണ പ്രവർത്തനങ്ങൾ ഏറെ ചെലവും അദ്ധ്വാനവും ഉള്ള ഏർപ്പാടാണ്. ജില്ലാസംക്ഷരതാ സമിതിക്കുമാത്രം താങ്ങാനാവുന്ന ഒന്നല്ല ഇതു്. സാക്ഷരതാ പ്രവർത്തനത്തിൽ താൽപര്യമുള്ള എല്ലാ പ്രസ്ഥാനങ്ങളുടേയും സംഘടനകളുടേയും സഹായം ഇക്കാര്യത്തിലുണ്ടാവണം.

## സമ്പൂർണ്ണ സാക്ഷരതയുടെ സംഘടന:

എറണാകുളം ജില്ലാ കളക്ടർ അദ്ധ്യക്ഷനായുള്ള ഒരു കമ്മിററിയാണ് ജില്ലയിലെ സാക്ഷരതാ പ്രവർത്തനങ്ങൾക്ക നേതൃത്വം നൽകുന്നതു്. ജില്ലയിലെ എം. പി.മാർ, എം. എൽ. എ.മാർ, തദ്ദേശസ്വയംഭരണ സ്ഥാപനങ്ങളുടെ പ്രതിനിധികൾ, വിദ്യാഭ്യാസ വിദഗ്ധന്മാർ, കേരള ശാസ്ത്രസാഹിത്യപരിഷത്ത്, കാൻഫെഡ് തുടങ്ങിയ സന്നദ്ധസംഘടനാ പ്രതിനിധികൾ, പ്രമുഖ ഉദ്യോഗസ്ഥന്മാർ എന്നിവർ ഈ കമ്മിററിയിൽ അംഗങ്ങളാണ്. ജനപ്രതിനിധികളും ജില്ലയിലെ സാമൂഹ്യ സാംസ്ക്കാരികസംഘടനകളുടെ പ്രതിനിധികളും പൗരമുഖ്യന്മാരും അംഗങ്ങളായുള്ള ജില്ലാസാക്ഷരതാസമിതി ജനുവരി 26 ന് രൂപീകരിക്കപ്പെട്ടു. ബഹു: ജസ്റ്റിസ് വി. ആർ. കൃഷ്ണയ്യർ അദ്ധ്യക്ഷനായുള്ള ഈ സമിതി സാക്ഷരതാ പ്രവർത്തനങ്ങൾക്കുവേണ്ട ഉപദേശനിർദ്ദേശങ്ങൾ നൽകുന്നു. സാക്ഷരതാ പദ്ധതിയുടെ വിവിധ പ്രവർത്തനങ്ങൾ സമയബന്ധിതമായി നടപ്പാക്കുന്നതിനു് ചുമതലപ്പെട്ട ഒരു കൺട്രോൾ റൂം പഴയ കളക്ടറേററ് കോൺഫറൻസ് ഹാളിൽ സ്ഥാപിച്ചിട്ടുണ്ട്. സാക്ഷരതാപരിപാടി നടപ്പാക്കുന്നതിനായി എറണാകുളം ജില്ലയെ ഇരുപതു പ്രൊജക്ട് ഏരിയകളായി വിഭജിച്ചിരിക്കുന്നു. ഏകദേശം 8000 നിരക്ഷരർ അടങ്ങുന്ന പ്രദേശമാണ് ഒരു പ്രൊജക്ട് ഏരിയ. ഓരോ ഏരിയയിലേയും പ്രവർത്തനങ്ങൾ കൂട്ടിയിണക്കുന്നതിനായി ഓരോ അസിസ്റ്റൻറ് പ്രൊജക്ട് ഓഫീസറുണ്ട്. ഇവരുടെ പ്രവർത്തനങ്ങൾ ഏകോപിപ്പിക്കുന്നതിനായി കൺട്രോൾ റൂമിൽ നാലു് പ്രൊജക്ട് ഓഫീസർമാരും ഏതാനും അസിസ്റ്റൻറ് പ്രൊജക്ട് ഓഫീസർമാരുമുണ്ട്.

ജില്ലാ കളക്ടറുടെ നേതൃത്വത്തിൽ, സർക്കാരിൻെറ വിവിധ ഡിപ്പാർട്ടുമെൻറുകളുടെ സഹായം ഈ പദ്ധതിക്കുണ്ട്. ബി.ഡി.ഒ.മാരും ഡെപ്യൂട്ടി കളക്ടർമാരുമൊക്കെ സമ്പൂർണ്ണ സാക്ഷരതാ

പദ്ധതിയുടെ വിജയത്തിനായി അക്ഷീണം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ഓരോ പഞ്ചായത്തിലെയും കോർപ്പറേഷൻ ഡിവിഷനിലെയും സാക്ഷരതാ പ്രവർത്തനങ്ങൾ ഏകോപിപ്പിച്ചിരുന്നതിന് താസിൽദാരുടെ പദവിയുള്ള ഒരുദ്യോഗസ്ഥൻ കോ-ഓർഡിനേററായി നിയോഗിക്കപ്പെട്ടിട്ടുണ്ട്. ജില്ലയിലെ പ്രമുഖ സാമൂഹ്യ സാംസ്ക്കാരിക സംഘടനകൾ, സാക്ഷരതാ പദ്ധതിയുടെ വിവിധ കമ്മററികളുമായി ബന്ധപ്പെട്ട്, ഇതിന്റെ വിജയത്തിനായി യത്നിച്ചുകൊണ്ടിരിക്കുന്നു.

## പഞ്ചായത്തുകൾക്ക് നേതൃത്വം

നിരക്ഷരതാ നിർമ്മാർജ്ജന പ്രവർത്തനം നടക്കുന്നത് എറണാകുളം ജില്ലയിലെ 86 പഞ്ചായത്തുകളിലും 7 മുനിസിപ്പാലിററികളിലും കൊച്ചിൻ കോർപ്പറേഷനിലുമാണല്ലോ. കൊച്ചിൻ കോർപ്പറേഷനിൽത്തന്നെ മുപ്പതിനായിരത്തിലധികം നിരക്ഷരരുണ്ടെന്നാണ് കണക്ക്. അതുകൊണ്ടുതന്നെ ഈ പദ്ധതിയുടെ നടത്തിപ്പിൽ ജില്ലയിലെ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങൾക്ക് മുഖ്യമായ പങ്കുണ്ട്. പഞ്ചായത്തു പ്രസിഡണ്ടുമാരുടേയും മുനിസിപ്പൽ ചെയർമാന്മാരുടേയും കൊച്ചിൻ കോർപ്പറേഷൻ മേയറുടേയും നേതൃത്വത്തിലുള്ള സാക്ഷരതാ കമ്മററികളാണ് ബന്ധപ്പെട്ട പ്രദേശങ്ങളിൽ സാക്ഷരതാ പരിപാടികൾ നടപ്പിലാക്കേണ്ടത്.

കഴിഞ്ഞ ഫെബ്രുവരി അവസാനത്തോടെ ജില്ലയിലെ എല്ലാ പഞ്ചായത്തുകളിലും മുനിസിപ്പാലിററികളിലും സാക്ഷരതാക്കമ്മിററികൾ രൂപംകൊണ്ടു. തദ്ദേശസ്വയംഭരണ സ്ഥാപനങ്ങളിലെ ജനപ്രതിനിധികൾക്കൊപ്പം സാമൂഹ്യസാംസ്ക്കാരിക സംഘടനാ പ്രവർത്തകർക്കും പ്രതിനിധ്യമുള്ള കമ്മിററികളാണിവ. മാർച്ച് പതിനഞ്ചാം തീയതിക്കകം എല്ലാ വാർഡുകളിലും ഡിവിഷനുകളിലും ബന്ധപ്പെട്ട മേയർമാരും കൗൺസിലർമാരും ചെയർമാന്മാരായി വാർഡ്/ഡിവിഷൻ സാക്ഷരതാക്കമ്മിററികളുണ്ടായി. ഈ കമ്മിററികളും ഇവയുടെ നേതൃത്വത്തിലുള്ള വാർഡ്/ഡിവിഷൻ സാക്ഷരതാ ബ്രിഗേഡുകളുമാണ് യഥാർത്ഥത്തിൽ നിരക്ഷരതാ നിർമ്മാർജ്ജനത്തിൽ നേരിട്ടു പങ്കാളികളാകുന്നത്. പഞ്ചായത്ത്/മുനിസിപ്പാലിററി സാക്ഷരതാക്കമ്മിററികൾ ഇവയ്ക്കുവേണ്ട നേതൃത്വവും സഹായവും നൽകുന്നു.

ഇപ്രകാരം തികച്ചും ജനാധിപത്യപരമായ രീതിയിലാണ് സാക്ഷരതാ പരിപാടിക്കുവേണ്ട സംഘടനാരൂപം ആവിഷ്ക്കരിച്ചിരിക്കുന്നത്. ഈ സംഘടനയുടെ നേതൃത്വം തദ്ദേശ സ്വയംഭരണ സ്ഥാപങ്ങളുടെ പ്രസിഡണ്ടുമാർക്കും ചെയർമാന്മാർക്കുമാണ്. സാക്ഷരതാ പദ്ധതിയുമായി ബന്ധപ്പെട്ട അസിസ്ററൻറ് പ്രോജക്ട് ഓഫീസർമാരും കോ-ഓർഡിനേററർമാരുമൊക്കെ ഈ ജനകീയ കമ്മിററികൾക്കു പ്രവർത്തിക്കാൻവേണ്ട സഹായം നൽകുക മാത്രമാണ് ചെയ്യുന്നത്. ഈ കമ്മിററികളുമായി ബന്ധപ്പെട്ടുകൊണ്ടാണ് സാമൂഹ്യസാംസ്ക്കാരിക സംഘടനകളും സന്നദ്ധസംഘങ്ങളും പ്രവർത്തിക്കുന്നത്. ഇതിനർത്ഥം എറണാകുളം ജില്ല സമ്പൂർണ്ണ സാക്ഷരതാപദ്ധതിക്കു ക്രിയാത്മക നേതൃത്വം നൽകേണ്ടത് തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളാണെന്നാണ്. ഇതൊരു നല്ല ലക്ഷണമാണ്. ഭരണത്തിൻെറ ഏററവും അടിസ്ഥാന വിതാനത്തിലിരുന്ന് വികസന പ്രവർത്തനങ്ങൾക്ക് നേതൃത്വം വഹിക്കുന്ന തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങൾതന്നെയാണ് വികസനത്തിൻെറ പ്രാഥമികാവശ്യമായ സാക്ഷരതാപ്രവർത്തനങ്ങൾക്കും നേതൃത്വം നൽകേണ്ടത്. നാടിനാകെ മാതൃകയാക്കാവുന്ന ഈ ദൗത്യം അതർഹിക്കുന്ന പ്രാധാന്യത്തോടെ എറണാകുളം ജില്ലയിലെ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളുടെ സാരഥികൾ ഏറെറടുക്കുമെന്നാശിക്കുന്നു.

## ആറുലക്ഷം വീടുകളിൽ സർവ്വെ:

എറണാകുളം ജില്ലയിൽ ശരാശരി ആറുലക്ഷം കുടുംബങ്ങളിലായി മുപ്പതുലക്ഷം ആളുകൾ താമസിക്കുന്നുണ്ടെന്നാണ് കണക്കാക്കിയിരിക്കുന്നത്. ഇവരിൽ 5-60 പ്രായപരിധിയുള്ള നിരക്ഷരർ ഒന്നരലക്ഷത്തിലധികമുണ്ടായിരുന്നു മതിപ്പുകണക്ക്. നിരക്ഷരതാ നിർമ്മാർജ്ജനത്തിന് മതിപ്പു കണക്കുപോരാ. ഓരോ നിരക്ഷരനും ആരാണെന്നും അയാളെവിടെ താമസിക്കുന്നുവെന്നും നേരിട്ടറിയണം. ജില്ലയിലാകെയുള്ള നിരക്ഷരരെ കണ്ടുപിടിക്കാൻ സാമ്പിൾ സർവ്വെ പോരാ, സമഗ്രമായ സർവ്വെതന്നെവേണം. സാക്ഷരത ബ്രിഗേഡുകളുടേയും ജില്ലയിലെ സാമൂഹ്യസാംസ്ക്കാരിക സംഘടനകളുടേയും സഹായത്തോടെ മാർച്ച് 18-ാം തീയതി നടത്തിയ സാക്ഷരതാ സർവ്വെ വൻവിജയമായിരുന്നു. ഏതാനും ചില

വാർഡ കട്ടിലൊഴികെ എല്ലാ സ്ഥലത്തും മാർച്ച് 18 നുതന്നെ സർവ്വെ പൂർത്തിയായി. ഇതിനുവണ്ടി 50,000 പ്രവർത്തകരാണ് രംഗത്തിറങ്ങിയത്. സർവ്വെയുടെ ഫലങ്ങൾ കാണിക്കുന്നത് എറണാകുളം ജില്ലയിൽ 5-60 പ്രായമുള്ള നിരക്ഷരരുടെ സംഖ്യ രണ്ടുലക്ഷത്തിൽ കവിയുമെന്നാണ്. ആറുലക്ഷം കുടുംബങ്ങളിലെ സാക്ഷരതാ സർവ്വെ ഒററ ദിവസംകൊണ്ടു നടത്താനുള്ള ശ്രമത്തിനു ലഭിച്ച ബഹുജനപങ്കാളിത്തവും സാമൂഹ്യ പിന്തുണയും, സമ്പൂർണ്ണ സാക്ഷരത യജ്ഞത്തിന്റെ വിജയത്തിനു ലഭിച്ച ആദ്യത്തെ പച്ചക്കൊടിയാണ്

ഏതെങ്കിലുമൊരു വീട്ടിലേയോ, പ്രദേശത്തെയോ, നിരക്ഷരരുടെ എണ്ണംമാത്രമല്ല, അവരുടെ തൊഴിൽ, പ്രായപരിധി, കുടുംബാംഗങ്ങളെസംബന്ധിക്കുന്ന കാര്യങ്ങൾ എന്നിങ്ങനെ പ്രയോജനമുള്ള പലവിവരങ്ങളും സർവ്വെയിൽക്കൂടി കണ്ടെത്തിയിട്ടുണ്ട്. നിരക്ഷരരുടെ വാർഡടിസ്ഥാനത്തിലുള്ള രജിസ്ററർ തയ്യാറാക്കുകയും തികച്ചും പ്രാദേശികമായ അടിസ്ഥാനത്തിൽ അവരെ "ക്ളാസുകളായി" തിരിക്കുകയും വേണം. ഒരു ക്ളാസിൽ കൂടിയാൽ പത്തുപേരേ പാടുള്ളു. സ്ത്രീകൾക്കും പുരുഷന്മാർക്കും പ്രത്യേകം പ്രത്യേകം ക്ളാസുകൾ ആവശ്യമാണ്. ഏതെങ്കിലുമൊരു പ്രദേശത്തെ പത്തിൽ കുറവ് നിരക്ഷരരെ ഉള്ളുവെങ്കിൽ, അവരെവെച്ച് ആ സ്ഥലത്ത് ഒരു ക്ളാസ് നടത്തണം. ക്ളാസുകളായി തിരിക്കുന്നതിനിടയിൽ സാക്ഷരതാ ബ്രിഗേഡ് പ്രവർത്തകരുടെ നേതൃത്വത്തിൽ നിരക്ഷരരെ ക്ളാസിൽ പങ്കെടുക്കാൻ പ്രേരിപ്പിക്കുന്നതിനുള്ള ശ്രമങ്ങളും നടന്നുകൊണ്ടിരിക്കുന്നു.

## പാഠ്യ പുസ്തകങ്ങളും പഠനസഹായികളും

പ്രചാരണ ബോധവൽക്കരണ ശ്രമങ്ങളും സംഘടന പ്രവർത്തനങ്ങളും നടന്നുകൊണ്ടിരിക്കുമ്പോൾതന്നെ, നിരക്ഷരരെ പഠിപ്പിക്കാനാവശ്യമായ പാഠ്യപദ്ധതിയും പുസ്തകങ്ങളും തയ്യാറാക്കാനുള്ള പരിശ്രമം സമാന്തരമായി നടക്കുന്നുണ്ടായിരുന്നു. മേയ്മാസംമുതൽ ഒക്ടോബർ വരെയുള്ള ഏതാനും മാസങ്ങൾക്കുള്ളിൽ ചുരുങ്ങിയത് 150 മണിക്കൂറാണ് അദ്ധ്യാപന സമയമായി കിട്ടേണ്ടത്. ഈ സമയപരിധിക്കുള്ളിൽ, നിരക്ഷരരുടെ മിനിമം ആവശ്യങ്ങൾ നേടാൻപാകത്തിൽ എന്തെല്ലാം

പഠിപ്പിക്കണം എന്നതിനെ ആശ്രയിച്ചാണല്ലോ പാഠ്യപദ്ധതിയും പുസ്തകങ്ങളും രൂപംകൊള്ളുക.

150 മണിക്കൂറിന്റെ പാഠ്യപദ്ധതിയിൽ ഒരു മുഖ്യഭാഗമാണ് നിരക്ഷരരെ എഴുതാനും വായിക്കാനും കണക്കു കൂട്ടാനും പഠിപ്പിക്കൽ. ഇത്രയും ചുരുങ്ങിയ കാലത്തിനുള്ളിൽ വളരെക്കുറച്ചല്ലേ പഠിപ്പിക്കാനാകൂ അത് ആവശ്യത്തിന് തികയുമോ എന്ന് സംശയിക്കുന്നവരുണ്ട്. ഓരോ നിരക്ഷരനും ആർജ്ജിച്ചിരിക്കേണ്ട മിനിമം സാക്ഷരതാ നിലവാരത്തെക്കുറിച്ച് ദേശീയ സാക്ഷരതാമിഷന് ഒരു കാഴ്ചപ്പാടുണ്ട്. സ്വന്തം പരിചയ പരിധിക്കകത്തുള്ള കാര്യങ്ങളെ സംബന്ധിക്കുന്ന ഒരു വിവരണമോ പ്രസ്താവനയോ അക്ഷര സ്ഫുടതയോടെ, തെററുകൂടാതെ, ചുരുങ്ങിയത് മിനിററിൽ മുപ്പതു വാക്കുകളെന്ന തോതിൽ വായിക്കാനുള്ള കഴിവ്, റോഡ്നിയമങ്ങൾ, പോസ്ററുകൾ, ബോർഡുകൾ, നവസാക്ഷരർക്കുവേണ്ടിയുള്ള പ്രസിദ്ധീകരണങ്ങൾ എന്നിവ വായിച്ചു മനസ്സിലാക്കാനുള്ള കഴിവ് മിനിററിൽ ഏഴുവാക്കുകളെന്ന തോതിൽ, ഒരു വിവരണം പകർത്തിയെഴുതാനുള്ള കഴിവ്–ഇതാണ് എഴുത്തും വായനയും സംബന്ധിച്ച് ഒരു നവസാക്ഷരനുണ്ടായിരിക്കേണ്ട കഴിവുകൾ. ഇത്രയും നേടിയ ഒരാൾക്ക്, അത്യാവശ്യം കാര്യങ്ങൾ വായിച്ചറിയാനും, ഒരു അപേക്ഷാഫോറം സ്വന്തമായി പൂരിപ്പിക്കാനും സുഹൃത്തിന് ഒരു കാർഡെഴുതാനും സ്വന്തം പേരെഴുതി ഒപ്പിടാനുമൊക്കെ കഴിയും. സംഖ്യബോധത്തെ സംബന്ധിച്ചിടത്തോളം ഒന്നുമുതൽ നൂറുവരെ എണ്ണാനും എഴുതാനും അയാൾക്കറിവുണ്ടായിരിക്കണം. അതോടൊപ്പം ചുരുങ്ങിയത് മൂന്നക്കംവരെയുള്ള സംഖ്യകൾ കൂട്ടാനും കുറയ്ക്കാനും രണ്ടക്കംവരെയുള്ള സംഖ്യകൾ തമ്മിൽ പെരുക്കാനും ഹരിക്കാനും അയാൾ മനസ്സിലാക്കിയിരിക്കണം. എഴുത്തും വായനയും കണക്കു കൂട്ടലും സംബന്ധിച്ച് ഇത്രയും കഴിവുകൾ 150 മണിക്കൂറിനുള്ളിൽ ആർജ്ജിക്കാൻ ശരാശരിക്കാരനായ ഒരു നിരക്ഷരനു കഴിയും.

എഴുത്തും വായനയും കണക്കുകൂട്ടലും പഠിപ്പിക്കുന്നതോടൊപ്പം ആരോഗ്യകരമായ ഒരു ജീവിത വീക്ഷണവും സമകാലീന സമൂഹത്തിൽ വകതിരിവോടെ ജീവിക്കാനാവശ്യമായ അറിവുകളും കഴിവുകളും നവസാക്ഷരന് നല്കുകയെന്നത്

നമ്മുടെ സാക്ഷരതാ പരിപാടിയുടെ ഏററവും പ്രധാനപ്പെട്ട ലക്ഷ്യമാകുന്നു. ഈ അറിവുകളുടെ കൂട്ടത്തിൽ പ്രകൃതിയെക്കുറിച്ചും, നാം ജീവിക്കുന്ന ലോകത്തെക്കുറിച്ചും, നാം ജീവിക്കുന്ന സമൂഹത്തെക്കുറിച്ചും, സമൂഹത്തിൽ നമുക്കു അത്യാവശ്യം ബന്ധപ്പെടേണ്ട സ്ഥാപനങ്ങളെക്കുറിച്ചുള്ള വസ്തുതകളുണ്ടായിരിക്കണം. ചുരുങ്ങിയകാലത്തെ പഠനം ശാസ്ത്രബോധവും ആരോഗ്യകരമായ സാമൂഹ്യ വീക്ഷണവും വളർത്തിയെടുക്കാൻ നിരക്ഷരരെ സഹായിക്കണം. സാമ്പത്തിക സാംസ്ക്കാരിക രംഗങ്ങളിലും വികസന പ്രവർത്തനങ്ങളിലും പങ്കാളികളാവാനുള്ള ബോധവും കഴിവും അവർ ആർജ്ജിച്ചിരിക്കണം. ഈ ലക്ഷ്യത്തോടെയാണ് നിരക്ഷരർക്കുവേണ്ടിയുള്ള പാഠ്യപദ്ധതിയും പുസ്തകങ്ങളും തയ്യാറാക്കിയിരിക്കുന്നത്. പഠിതാക്കൾക്കുവേണ്ടിയുള്ള ഒരു റീഡറും വർക്കുബുക്കും, ഇൻസ്ട്രക്ടർമാരുടെ ഉപയോഗത്തിനുള്ള ഒരു അദ്ധ്യാപനസഹായി എന്നിങ്ങനെ മൂന്നുപുസ്തകങ്ങളിലാണ് മുകളിൽപ്പറഞ്ഞ ലക്ഷ്യങ്ങൾ സാക്ഷാൽക്കരിക്കാനുള്ള മാർഗരേഖകൾ ആവിഷ്ക്കരിച്ചിരിക്കുന്നത്.

## ഇൻസ്ട്രക്ടർമാരെ കണ്ടെത്തലും പരിശീലനവും:

സമ്പൂർണ്ണ സാക്ഷരതാപദ്ധതിയുടെ ഏററവും പ്രധാനപ്പെട്ടതും പ്രയാസമേറിയതുമായ ഭാഗമാണ് നിരക്ഷരരെ പഠിപ്പിക്കാനുള്ള അധ്യാപകരെകണ്ടെത്തി പരിശീലിപ്പിച്ചെടുക്കൽ. സാക്ഷരതാ ക്ലാസുകളുടെ ജീവൻ അധ്യാപകരാണ്. അധ്യാപകൻെറ ആത്മാർത്ഥതയേയും സന്നദ്ധതയേയും സാമൂഹ്യബോധത്തേയും ആശ്രയിച്ചാണ് സാക്ഷരതാക്ലാസിൻെറ നിലനിൽപ്പ്. കുട്ടികളെ പഠിപ്പിക്കുന്ന അധ്യാപകരിൽ നിന്നും വിഭിന്നനാണ് മുതിർന്നവരെ പഠിപ്പിക്കുന്ന അധ്യാപകൻ. നിരക്ഷരരോട് സഹാനുഭൂതിയും അവരുടെ പ്രശ്നങ്ങൾ മനസ്സിലാക്കാനും ക്ഷമാപൂർവ്വം അവരിലൊരാളായിനിന്നുകൊണ്ട് അവരെ പഠിപ്പിക്കാൻ കഴിവുള്ളവനുമായിരിക്കണം സാക്ഷരതാകേന്ദ്രത്തിലെ ആധ്യാപകൻ. അയാൾ ഒരു സംഘാടകനും സാമൂഹ്യപ്രവർത്തകനുമായിരിക്കണം. പഴയരീതിയിൽ ഏതെങ്കിലും ഒരു കേന്ദ്രം സ്ഥാപിച്ച് അവിടെ പഠിതാക്കളായി മുപ്പതുനിരക്ഷരർ എത്തിക്കൊള്ളണമെന്നനുശാസിക്കുന്നതു് പ്രായോഗികമല്ല. ഏറിയാൽ ഒരു പ്രദേശത്തുള്ള 10 നിരക്ഷരന് ഒരധ്യാപ

കൻ എന്നതാണ് നമ്മുടെ കണക്ക്. ചിലപ്രദേശത്ത് പത്തിനുപകരം അഞ്ചു നിരക്ഷരരേ ഉള്ളുവെങ്കിൽ, അവരെ പഠിപ്പിക്കാനും ഒരധ്യാപകൻ സന്നദ്ധനായിരിക്കും. നിരക്ഷരർ ഇങ്ങോട്ടുവരികയല്ല, അവരുടെ സമയവും സൗകര്യവും കണക്കിലെടുത്ത്, അധ്യാപകൻ അങ്ങോട്ടുചെന്നു പഠിപ്പിക്കുക എന്നതാണ് ഈ പദ്ധതിയിലെ സമീപനരീതി. ജില്ലയിലെ നിരക്ഷരരുടെ കണക്കനുസരിച്ച് 5–60 പ്രായപരിധിയിലുള്ള മുഴുവൻ നിരക്ഷരരേയും പഠിപ്പിക്കുന്നതിനു നമുക്ക് 15000 ഇൻസ്ട്രക്ടർമാരെങ്കിലും വേണം. തികച്ചും പ്രാദേശികാടിസ്ഥാനത്തിൽത്തന്നെ അവരെ കണ്ടെത്തുകയും വേണ്ടിയിരിക്കുന്നു. കഴിവതും ഒരു വാർഡിലേയ്ക്കാവശ്യമുള്ള ഇൻസ്ട്രക്ടറെ ആ വാർഡിൽനിന്നുതന്നെ കണ്ടെത്തണം. ചുരുങ്ങിയതു് ഒരു പഞ്ചായത്തിലേയ്ക്കുള്ള ഇൻസ്ട്രക്ടർമാർ ആ പഞ്ചായത്തിൽ നിന്നുള്ളവരെങ്കിലും ആകാതെ തരമില്ല. RFLP യിലും മററും ചെയ്യുന്നതുപോലെ ഇൻസ്ട്രക്ടർമാർക്ക് പ്രതിഫലം നൽകാൻ നമുക്കാവില്ല. അതിനുള്ള പണമില്ല. ഇതൊരു സാമൂഹ്യബാധ്യതയാണെന്ന ബോധംകൊണ്ടുതന്നെ അവർ വരണം. സമ്പൂർണ സാക്ഷരതായജ്ഞത്തിൽ താൽപ്പര്യമുള്ള സാമൂഹ്യസാംസ്കാരിക സംഘടനകളും സ്ഥാപനങ്ങളും മനസ്സുവെച്ചാൽ മാത്രമേ, നമുക്കാവശ്യമുള്ള ഇൻസ്ട്രക്ടർമാരെ ലഭിക്കൂ. എറണാകുളം ജില്ലയിലെ ഓരോ പ്രസ്ഥാനത്തിനും തങ്ങളുടേതായി കുറെ ഇൻസ്ട്രക്ടർമാരെ സമ്പൂർണ സാക്ഷരതാപദ്ധതിക്കുവേണ്ടി നൽകാൻ കഴിയുന്നു. കഴിവും സന്നദ്ധതയുമുള്ള ചെറുപ്പക്കാരെ ഇൻസ്ട്രക്ടർമാരായി അവരുടെ പഞ്ചായത്തുകളിൽ പേരു രജിസ്റ്റർ ചെയ്യിക്കാൻ സന്നദ്ധ സംഘടനകളും സാമൂഹ്യപ്രസ്ഥാനങ്ങളും മുൻകയ്യെടുക്കണം.

ഇങ്ങനെ പഞ്ചായത്തുകളിൽ രജിസ്റ്റർ ചെയ്യപ്പെടുന്ന ഇൻസ്ട്രക്ടർമാരെ പരിശീലിപ്പിച്ചെടുക്കലാണ് അടുത്തഘട്ടം. 15000 ഇൻസ്ട്രക്ടർമാരെ ഏതെങ്കിലും ഒരു സ്ഥലത്തു വെച്ച് ഒററയടിക്കു പരിശീലിപ്പിച്ചെടുക്കുക എളുപ്പമല്ലല്ലൊ. ബന്ധപ്പെട്ട പ്രോജക്ട് ഏരിയയിൽവെച്ചാണ് ആ പ്രദേശത്തെ ഇൻസ്ട്രക്ടർമാർക്ക് പരിശീലനം നൽകുക. മൂന്നോ നാലോഘട്ടങ്ങളിലായി ഇരുപതു പ്രോജക്ട് ഏരിയകളിലുംവെച്ച് ഇൻസ്ട്രക്ടർമാരുടെ പരിശീലനം നടക്കും. 350–400 മാസ്ററർ ട്രെയിനർമാരാണ് ഇവർക്ക് പരിശീലനം നൽകുക. മാസ്ററർട്രെയിനർമാർക്കുള്ള പരിശീലനം

മാർച്ച് 27, 28, 29 തീയതികളിൽ എറണാകുളം റിന്യൂവൽസെന്ററിൽ വെച്ചുനടന്നു.

**ക്ളാസുകൾ:**

മേയ് ഒന്നിനാണ് ക്ളാസുകൾ ആരംഭിക്കുക. ഇന്നത്തെ നിലയിൽ ചുരുങ്ങിയതു് 15000 ക്ളാസുകളെങ്കിലും വേണ്ടിവരുമെന്നാണ് പ്രതീക്ഷ. പഠിതാക്കൾക്ക് ചുരുങ്ങിയസമയംകൊണ്ട് സൗകര്യപൂർവ്വം എത്തിച്ചേരാൻ കഴിയുന്നവിധത്തിലായിരിക്കണം. ക്ളാസുകളുടെ ക്രമീകരണം. ഓരോപഞ്ചായത്തിലും/മുൻസിപ്പാലിററിയിലുമുള്ള ക്ളാസുകളുടെ നടത്തിപ്പിന്റെ മേൽനോട്ടം അവിടത്തെ സാക്ഷരതാസമിതിക്കായിരിക്കും. വാർഡ് ലിററസിക്കമ്മിററിയാണ് ഇൻസ്ട്രക്ടർമാരേയും പഠിതാക്കളേയും കൂട്ടിയോജിപ്പിച്ച് മുൻനിശ്ചയിച്ച കേന്ദ്രങ്ങളിൽ ക്ളാസുകളാരംഭിക്കാൻ മുൻകയ്യെടുക്കേണ്ടതു്. ക്ളാസുകൾക്കുവേണ്ട ഭൗതിക സാഹചര്യങ്ങൾ സാമൂഹ്യ പങ്കാളിത്തത്തോടെ ഏർപ്പെടുത്തികൊടുക്കേണ്ട ചുമതലയും വാർഡ് സാക്ഷരതാകമ്മിററി ഏറെറടുക്കണം. ക്ളാസുകളിൽ പങ്കെടുക്കാൻ നിരക്ഷരർക്കു പ്രോത്സാഹനം നൽകേണ്ടതും, തങ്ങളുടെ ചുമതല പരമാവധി ആത്മാർത്ഥതയോടെ നിർവ്വഹിക്കാൻ ഇൻസ്ട്രക്ടർമാർക്കു പ്രേരണ നൽകേണ്ടതും വാർഡ് ലിററസിക്കമ്മിററിയാണ്. വാർഡിലെ ഇൻസ്ട്രക്ടർമാരുടേയും വാർഡ് സാക്ഷരതാക്കമ്മിററിഅംഗങ്ങളുടേയും സംയുക്തയോഗം സാക്ഷരതാക്ളാസുകളുടെ നടത്തിപ്പിനെക്കുറിച്ചും പൊതുസ്ഥിതിഗതികളെക്കുറിച്ചും കൂടെക്കൂടെ യോഗംചേർന്ന് ആലോചിക്കേണ്ടതാണ്.

ക്ളാസുകളുടെ സുഗമമായ നടത്തിപ്പിനുള്ള സാമൂഹ്യാന്തരീക്ഷവും അതു നടത്താനുള്ള ഭൗതീകാന്തരീക്ഷവും ഒരുക്കിക്കൊടുക്കാൻ വാർഡ് സാക്ഷരതാക്കമ്മിററിക്കുള്ള സന്നദ്ധതയെ ആശ്രയിച്ചാണ് വാർഡിലെ സാക്ഷരതാക്ളാസുകളുടെ ഭാവി. ക്ലാസുകൾ ഇൻസ്ട്രക്ടർമാരുടെ മാത്രം ഒരേർപ്പാടാക്കിമാററരുതു്. വാർഡിലെ മുഴുവൻ ജനങ്ങളും ശ്രദ്ധിക്കുന്ന ഒരുവലിയകാര്യമാണ് അതെന്നതോന്നൽ പഠിക്കാൻവരുന്ന നിരക്ഷരർക്കും ഇൻസ്ട്രക്ടർമാർക്കും ഒരുപോലെ ഉണ്ടാക്കണം. പഠിതാക്കളെ പ്രോത്സാഹിപ്പിക്കുന്ന വിധത്തിൽ ചിലപരിപാടികൾക്കു വാർഡ്സാക്ഷരതാകമ്മിററി രൂപം നൽകണം. അതുപോലെ മിടുക്കന്മാരായ ഇൻസ്ട്രക്ടർമാരെ പ്രോത്സാഹിപ്പിക്കാനും മോശക്കാരായവരെ തിരുത്താനും വാർഡു

സാക്ഷരതാക്കമ്മിററി സന്നദ്ധമായിരിക്കണം. പഞ്ചായത്തിലെ/മുനിസിപ്പാലിററിയിലെ മുഴുവൻ നിരക്ഷരരും ക്ലാസുകളിൽപോകുന്നുണ്ടെന്ന് ഉറപ്പുവരുത്താനുള്ള ശ്രമം ബന്ധപ്പെട്ട പഞ്ചായത്ത്/മുനിസിപ്പാലിററി സാക്ഷരതാക്കമ്മിററിക്കുണ്ടാവണം. ഇപ്രകാരം ഇൻസ്ട്രക്ററർമാരേയും പഠിതാക്കളേയും കണ്ടുപിടിച്ചു ക്ളാസുകളാരംഭിക്കുന്നതോടൊപ്പംതന്നെ ഈ ക്ളാസുകളുടെ മാന്യത നലനിർത്താൻ പാകത്തിലുള്ള പ്രചാരണ പ്രവർത്തനങ്ങൾ പുറത്തുനടത്താനുള്ള പ്രവർത്തനങ്ങൾക്കും പഞ്ചായത്ത്/മുനിസിപ്പാലിററി സാക്ഷരതാകമ്മിററികൾ നേതൃത്വം നൽകേണ്ടതാണ്.

## വിലയിരുത്തലും ജനശിക്ഷണനിലയങ്ങളും:

എറണാകുളംജില്ലാ സമ്പൂർണസാക്ഷരതാപദ്ധതിക്ക് വിഭിന്നതലത്തിലുള്ള വിലയിരുത്തലുകൾ ആവശ്യമുണ്ട്. ഓരോ പഠിതാവും, ക്ളാസും, ഇൻസ്ട്രക്ടറും തുടർച്ചയായുള്ള വിലയിരുത്തലിനു വിധേയമാവണം. പഠിതാവിനെ നിരന്തരമായി വിലയിരുത്താനുള്ള ചുമതല ഇൻസ്ട്രക്ററർക്കാണ് ഇൻസ്ട്രക്ടറുടെ ഡയറിയിലും റിപ്പോർട്ടിലും ഓരോ പഠിതാവിനെക്കുറിച്ചുള്ളവിലയിരുത്തലുണ്ടാവണം. വാർഡുകമ്മിററികൾ കൂടെക്കൂടെ ക്ളാസുകൾ സന്ദർശിച്ച് പഠിതാക്കളുമായി ബന്ധപ്പെടണം. വാർഡ്/പഞ്ചായത്ത്/മുനിസിപ്പാലിററി കോർപ്പറേഷൻ കമ്മിററികൾ ബന്ധപ്പെട്ട പ്രദേശത്തെ ഏററവും നല്ല പഠിതാവിനേയും ഏററവും നല്ല ഇൻസ്ട്രക്ററേയും കണ്ടുപിടിക്കണം.

പുതുതായി സാക്ഷരത കൈവരിച്ച ആളുകളെ ശ്രദ്ധിക്കാതെ വിടുകയാണെങ്കിൽ ഏറെ വൈകുന്നതിനുമുമ്പുതന്നെ അവർ വീണ്ടും നിരക്ഷരതയിലേക്കു വഴുതിവീഴാൻ എല്ലാസാദ്ധ്യതകളുമുണ്ട്. അതുകൊണ്ട് നവസാക്ഷരർക്ക് അവരാർജിച്ച കഴിവുകൾ നഷ്ടപ്പെടാതെ വളർത്തിക്കൊണ്ടുവരാൻ സഹായിക്കുന്നതിനുവേണ്ടി ഓരോ പഞ്ചായത്തിലും ഓരോജനശിക്ഷണനിലയങ്ങൾ, ആരംഭിക്കണമെന്ന് ദേശീയ സാക്ഷരതാമിഷൻ നിശ്ചയിച്ചിട്ടുണ്ട് എറണാകുളം ജില്ലയിലെ ഓരോ പഞ്ചായത്തിലും മുനിസിപ്പാലിററിയിലും ഓരോ ജനശിക്ഷണനിലയവും കൊച്ചിൻ കോർപ്പറേഷനിൽ 12 ജന ശിക്ഷണ നിലയവും സ്ഥാപിക്കാൻ നിശ്ചയിച്ചിട്ടുണ്ട്. വലിയചില പഞ്ചായത്തുകളിൽ രണ്ടു് ജനശിക്ഷണ നിലയങ്ങളുണ്ടാവും. ആകെ 120 ജന

ശിക്ഷണനിലയങ്ങരം. ജനശിക്ഷണനിലയങ്ങളുടെ ചുമതലയുള്ള പ്രേരക് ക്ളാസുനടക്കുന്ന സമയങ്ങളിൽ ബന്ധപ്പെട്ട പഞ്ചായത്തിലെ ക്ളാസുകളുടെമേൽനോട്ടം വഹിക്കുന്നു. ക്ളാസുകരം കഴിഞ്ഞ് നവസാക്ഷരരായി വരുന്ന പഠിതാക്കരംക്ക് വായനയിൽ കൂടിയും പ്രയോജനകരമായ ചർച്ചകളിൽക്കൂടിയും മററു സാംസ്കാരിക പ്രവർത്തനങ്ങളിൽക്കൂടിയും തങ്ങരംക്കലഭിച്ച പുതിയ കഴിവിന്റെ വ്യാപ്തി വർദ്ധിപ്പിക്കാൻ വേണ്ട നേതൃത്വം നൽകുന്നത് ജനശിക്ഷണനിലയങ്ങളിലെ പ്രേരക് ആണ്.

## സംസ്ഥാനത്തിനൊരു മാതൃക

എറണാകുളം ജില്ലയിൽ സമ്പൂർണ സാക്ഷരത കൈവരിക്കാനുള്ള തീവ്രയത്നപരിപാടി ഈരംഗത്ത് ഒരു തുടക്കംമാത്രമാണ്. സംസ്ഥാനത്താകെ, നടക്കേണ്ട നിരക്ഷരതാ നിർമ്മാർജ്ജനപരിപാടിയുടെ മുന്നോടിയാണിത്. അതുകൊണ്ടീപദ്ധതി വിജയിച്ചേ പററൂ. ജനങ്ങളെ ആവശ്യബോധമുള്ളവരും ആവേശഭരിതരുമാക്കിമാററി നിരക്ഷരതാനിർമ്മാർജനത്തിനുള്ള അന്തരീക്ഷം സൃഷ്ടിക്കാനുതകുന്ന വിപുലമായ ബോധവൽക്കരണ പ്രചാരണപ്രവർത്തനങ്ങരം തീർച്ചയായും മററുജില്ലകരംക്ക് ഒരു മാതൃകയായിരിക്കും. ഈ പദ്ധതി വിജയം വരിച്ചാൽ, 1990 എന്ന ലോകസാക്ഷരതാവർഷത്തിൽ, ഇന്ത്യയിലാദ്യമായി സമ്പൂർണസാക്ഷരത കൈവരിച്ച ജില്ല എന്ന ബഹുമതി എറണാകുളംജില്ലക്കു മാത്രമുള്ളതായിരിക്കും. 1991-ലെ സെൻസസിൽ ഈ ജില്ലയിൽ മാത്രമായിരിക്കും നൂറു ശതമാനം സാക്ഷരുണ്ടാവുക. ഇത്രയേറെ സന്നാഹങ്ങളോടെ ആരംഭിച്ച ഈ പദ്ധതിക്ക് വിജയിക്കാൻ കഴിഞ്ഞില്ലെങ്കിൽ, നിരക്ഷരതാനിർമ്മാർജനത്തിനുവേണ്ടി ഇനി ആരും ശബ്ദിക്കാതിരിക്കുകയാണ് നല്ലത്.

